Registered No. M—159.

൧൯൦൭-ാമത ൧൦൮൩

പുസ്തകം ൧.] മീനം [ലക്കം ൩

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



“നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്യാൻ സംഗതി വരരുതു”.
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൦൧—൧൦൭൬

| സൂറിയാനി (നീസാൻ) | ഇംഗ്ലീഷ (ഏപ്രിൽ / മെയി) | മലയാളം (മേടം) | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൨ | ഞാ | |
| ൨ | ൧൫ | ൩ | തി | ൧ നു- ഉയിൎപ്പിന്റെ വലിയ ഞാ. മൎക്കൊ. ൧൬. ൧—൮ |
| ൩ | ൧൬ | ൪ | ചൊ | |
| ൪ | ൧൭ | ൫ | ബു | |
| ൫ | ൧൮ | ൬ | വ്യാ | ൮ നു- പുതു ഞാ. യോഹ. ൨൦. ൨൬—൩൧ |
| ൬ | ൧൯ | ൭ | വെ | |
| ൭ | ൨൦ | ൮ | ശ | ൧൫ നു- പുതു ഞാ. പിമ്പ് ൧-ാം ഞാ. യോഹ. ൨൧. ൧—൧൪ |
| ൮ | ൨൧ | ൯ | ഞാ | |
| ൯ | ൨൨ | ൧൦ | തി | |
| ൧൦ | ൨൩ | ൧൧ | ചൊ | ൨൨ നു- പുതു ഞാ. പിമ്പ ൨-ാം ഞാ. യോഹ. ൪. ൩൫—൩൮ |
| ൧൧ | ൨൪ | ൧൨ | ബു | |
| ൧൨ | ൨൫ | ൧൩ | വ്യാ | ൨൩ നു- ഗീവൎഗീസ സഹദായുടെ ഓൎമ്മ |
| ൧൩ | ൨൬ | ൧൪ | വെ | |
| ൧൪ | ൨൭ | ൧൫ | ശ | ൨൯ നു- പുതു ഞാ. പിമ്പ ൩-ാം ഞാ. ലൂക്കാ. ൯. ൫൧—൬൨ |
| ൧൫ | ൨൮ | ൧൬ | ഞാ | |
| ൧൬ | ൨൯ | ൧൭ | തി | |
| ൧൭ | ൩൦ | ൧൮ | ചൊ | |
| ൧൮ | ൧ | ൧൯ | ബു | |
| ൧൯ | ൨ | ൨൦ | വ്യാ | |
| ൨൦ | ൩ | ൨൧ | വെ | |
| ൨൧ | ൪ | ൨൨ | ശ | |
| ൨൨ | ൫ | ൨൩ | ഞാ | |
| ൨൩ | ൬ | ൨൪ | തി | |
| ൨൪ | ൭ | ൨൫ | ചൊ | |
| ൨൫ | ൮ | ൨൬ | ബു | |
| ൨൬ | ൯ | ൨൭ | വ്യാ | |
| ൨൭ | ൧൦ | ൨൮ | വെ | |
| ൨൮ | ൧൧ | ൨൯ | ശ | |
| ൨൯ | ൧൨ | ൩൦ | ഞാ | |
| ൩൦ | ൧൩ | ൩൧ | തി | |
| | | | ചൊ | |

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൦]   ൧൯൦൮   ഓഡൊർ   [ലക്കം ൧൦


## ഒരു സാക്ഷിമൊഴി.

ദിവ്യശ്രീ കോനാട്ടു മല്പാൻ അവർകളും എം. പി. വി. അവർകളും തമ്മിൽ പത്രിക മുഖേന നടന്നിരുന്ന വിവാദമായ രണ്ടു മൂന്നു ലേഖനങ്ങൾ വായിച്ചപ്പോൾ അവയിൽ ഒന്നിൽ മല്പാനച്ചൻ എന്നെ ഒരു സാക്ഷിയെപോലെ സൂചിപ്പിച്ചിരുന്നതായി കണ്ടു. ഈ സമൻസ് പ്രകാരം മൊഴി കൊടുക്കുന്നതിനു ഇതുവരെ ഹാജരാവാൻ ഇടയായില്ല. അവസരമായപ്പോൾ അതിനു ഭാവിക്കയാണ.

എം. പി. വി. അവർകളുടെ ലേഖനച്ചുരുക്കം മല്പാനച്ചൻ വടക്കൻ ഇടവകകളിൽ വിദ്യാഭ്യാസവൎദ്ധനക്കായി അധികം ശ്രമിക്കേണമെന്നും കോട്ടയത്തു സിമ്മനാരിയിൽ സുറിയാനി അച്ചടി ഉള്ളതുകൊണ്ടു മല്പാനച്ചൻകൂടെ ആ വിഷയത്തിൽ കാലവും പണവും പ്രയത്നവും ചിലവഴിപ്പാൻ ആവശ്യം ഇല്ലന്നു കാണിച്ചും ആയിരുന്നു.

വിദ്യാഭ്യാസ വൎദ്ധനക്കു താൻ കഴിയുംപ്രകാരം ശ്രമിക്കുന്നുണ്ടെന്നും അച്ചടി ഉപേക്ഷിപ്പാൻ ആവശ്യമില്ലെന്നും രണ്ടും അന്യോന്യം ബാധകങ്ങൾ അല്ല സഹായങ്ങൾ ആണെന്നും ആയിരുന്നു മല്പാനച്ചന്റെ മറുപടിയുടെ താല്പൎയ്യം.

വടക്കൻ ഇടവകകളിൽ വിദ്യാഭ്യാസ വൎദ്ധനക്കു വേണ്ടി പ്രയത്നിപ്പാൻ മല്പാനച്ചൻ ഒന്നു എന്നുവേണ്ട, രണ്ടൊ നാലൊ ആയാലും മതിയായി എന്നു വരികയില്ല. രണ്ടു മെത്രാച്ചന്മാരും നാലു റമ്പാച്ചന്മാരും കൂടി ആയാലും അധികമായിപ്പോയി എന്നു വരികില്ല. പാമ്പാക്കുട, വടകര, പിറവം, മുളക്കുളം, മാമലശേരി, കാറിഞ്ഞി കോലഞ്ചേരി, കടമറ്റം, കുന്നക്കുരുടി, കുറുപ്പുമ്പടി, കോതമംഗലം, അങ്കമാലി, പള്ളിക്കര ഈ ൧൨ ഇടവകകളിലു. ഓരൊ മിഡിൽസ്കൂളുകൾ ഉണ്ടായാൽ വടക്കൻ ഇടവകകളിൽ വിദ്യാഭ്യാസം പരക്കെ ഉണ്ടെന്നു പറയാം. അവിടവിടെ തക്കതായ കെട്ടിടങ്ങളും മാനേജരന്മാരും വാദ്ധ്യാന്മാരും സൎക്കാർ ഗ്രാന്റും പുസ്തകശാലകളും ഒക്കെ ഉണ്ടാക്കുന്നതിനു, വിദ്യാവിഷയത്തിൽ രസമില്ലാത്തവരും; അല്പമെങ്കിലും വൈരം ഉള്ളവരും ആയ ജനത്തിന്റെ ഇടയിൽ ഒരു മല്പാനച്ചൻ ചെന്നു പ്രസംഗിച്ചാൽ ഉടനെ വളരെ ഫലിക്കുമെന്നു തോന്നുന്നില്ല. പണി ഇത്രഭാരമാകകൊണ്ടു മല്പാനച്ചൻ സ്വസ്ഥമായി ഇരുന്നുകൊള്ളട്ടെ എന്നല്ല എന്റെ ഭാവം. എല്ലാ ഇടവകകളും ഒന്നായി വിദ്യ അഭ്യസിക്കണ്ടാ. ഓരോ ഇടവകകളെ താൻ തന്നെയൊ സ്വാധീനത്തിൽ ഉള്ള തക്കരോരൊ ആയുധങ്ങളെ നേരിട്ടൊ ഉത്സാഹിപ്പിച്ചു കാൎയ്യം സാധിച്ചു സാധിച്ചു വന്നാൽ തന്റെ ആയുസ്സുകാലത്തിനകം പക്ഷെ ഇതെല്ലാം സാധിച്ചു കാണ്മാൻ ഭാഗ്യമുണ്ടാകാം. ഈവിധത്തിൽ മല്പാനച്ചൻ ഇപ്പോഴും പ്രയത്നിക്കുന്നുണ്ടെന്നാണ എന്റെ അറിവു. അച്ചടി ഇപ്രകാരമുള്ള പ്രയത്നത്തിനു ഒരു തടസ്സമായി ഭവിച്ചു എന്നു ഇനിക്കു കേൾവിയില്ല. ഇപ്പോൾ ജനബാഹുല്യവും ദ്രവ്യപുഷ്ടിയും ഉള്ള വടകര പള്ളിക്കാർ വലുതായ ഒരു കെട്ടിടം തീൎത്തു ഇംഗ്ലീഷ്‌വാദ്ധ്യാരെ അന്വെഷിച്ചുവരുന്നു. അവിടെ സി. എം. എസ്സ്-കാരുടെ ഒരു സ്കൂൾ ഉണ്ടു. എങ്കിലും നമ്മുടെ സ്വന്തം ഒന്നു വേണമെന്നു ജനത്തെ ബോദ്ധ്യപ്പെടുത്തി കാൎയ്യം നിറവേറ്റുന്നതിനു മല്പാനച്ചനും അദ്ദേഹത്തിന്റെ അവിടത്തെ ശിഷ്യന്മാരും അനല്പമായ ഉദ്യമം വേണ്ടിവന്നു. കോതമംഗലത്തു ഇതിനു മുമ്പെതന്നെ പഠിത്വം നടത്തിവരുന്നു. പള്ളിക്കരയും അങ്ങിനെതന്നെ, കടമറ്റത്തും ഉപായത്തിൽ ഒന്നുണ്ടു. നിരണം പുതുപ്പള്ളി, താഴത്തങ്ങാടി; മുളന്തുരുത്തി ഈ നാലുസ്ഥലങ്ങളിലും വളരെ മുമ്പെതന്നെ പള്ളിക്കൂടങ്ങൾ ഉണ്ടല്ലൊ. കുന്നംകുളങ്ങരെ ഒരു ചങ്ങത്തിൽ ആണല്ലൊ സ്വന്തം സ്കൂൾ സ്ഥാപിച്ചിട്ടുള്ളതു. കഴിഞ്ഞ മകരത്തിൽ തുമ്പമൺ പള്ളിക്കാരും ഒരു പള്ളിക്കൂടം സ്ഥാപിച്ചതായി പത്രികയും മനോരമയും പ്രസിദ്ധപ്പെടുത്തിയിരുന്നല്ലൊ. യാതൊരു മുതലും ഇല്ലാത്ത തുമ്പമൺ ഇടവകയിൽ ഇതു സാധിച്ചു എങ്കിൽ മേൽപ

ഇറങ്ങിയിരിക്കുന്ന ഏഴു വടക്കൻപള്ളിക്കാർക്കു ഓരോ മിഡിൽസ്കൂൾ സ്ഥാപിച്ചു നടത്തുന്നതു ഒരു പ്രയാസവും തോന്നുന്നില്ല. സഭാനായകന്മാരുടെ കല്പനയാലും ജാതിസ്നേഹമുള്ളവരുടെ ഗുണദോഷത്താലും മല്പാനച്ചന്റെ വിശേഷ ശ്രമത്താലും അതതു ഇടവകക്കാരുടെ വാഞ്ഛയാലും, സകലത്തെയും നിറവേറ്റുന്നതും നമ്മുടെ ബലഹീനതയെ ബലപ്പെടുത്തുന്നതും, അന്ധകാരത്തെ പ്രകാശിപ്പിക്കുന്നതുമായ ദൈവശക്തിയാലും നമ്മുടെ ന്യായമായ ശ്രമങ്ങൾ സഫലമാകുമെന്നു വിശ്വസിച്ചു ക്ഷമയോടെ കാത്തിരിക്ക.

സുറിയാനി അച്ചടിയെക്കുറിച്ചും എന്റെ അഭിപ്രായം ഇങ്ങനെതന്നെ ആണു. കോട്ടയത്തുള്ളതു കൊണ്ടു മല്പാനച്ചൻ അതു മടക്കി വെച്ചുകളയണം എന്നല്ല. രണ്ടു സ്ഥലത്തു ഉണ്ടാകുന്നതിനാൽ തമ്മിൽ അനുസാരം മത്സരം ജനിച്ചു അതു സുറിയാനി അച്ചടിയുടെ വർദ്ധനക്കു കാരണമായി ഭവിക്കുമെന്നാണ എന്റെ ലാക്കു. ഇംഗ്ലീഷ അച്ചടിയിൽ ഇംഗ്ലണ്ടും സ്കോട്ട്ലണ്ടും തമ്മിൽ ഇങ്ങനെ ഒരു മത്സരമുള്ളതു ആ ഭാഷയിലെ ഗ്രന്ഥവർദ്ധനക്കു ഒരു പ്രധാനകാരണമായി വായിച്ചിട്ടുണ്ടു. അതുകൊണ്ടു സിമ്മനാരിവകയും മല്പാനച്ചന്റെ വകയും എന്നുമാത്രം വേണ്ടാ വേറെ രണ്ടോ നാലോ സ്ഥലത്തും കൂടി ആയാൽ കൊള്ളാമെന്നേ ഉള്ളു. നാലാറു പ്രെസിൽ സുറിയാനി അച്ചടിക്കാൻ ഭാവിച്ചാൽ ഇത്രവളരെ പുസ്തകങ്ങൾ എവിടെ ഉണ്ടു, ഇതിനൊക്കെ ചിലവെന്തു എന്നുള്ള സംശയങ്ങൾ വരാം. അതൊന്നും സാരമില്ലാത്ത സംശയങ്ങളാണ. ഇവിടെയുള്ളടത്തോളം പുസ്തകങ്ങൾ അടിച്ചുകഴിയുമ്പോൾ സുറിയായിൽനിന്നും യൂറോപ്പിൽനിന്നും വരുത്തി അടിച്ചു തുടങ്ങട്ടെ. പഴയപുസ്തകങ്ങൾ അടിച്ചു കഴിയുമ്പോൾ പുതിയപുസ്തകങ്ങൾ രചിച്ചു അടിപ്പിക്കട്ടെ. വേദഗ്രന്ഥങ്ങൾ എത്തുമ്പോൾ ശാസ്ത്രങ്ങൾ ഉണ്ടാകട്ടെ, സുറിയാനിഗ്രന്ഥങ്ങൾ നാട്ടിൽ നിറയട്ടെ. ബെർ-എബ്രായയുടെ കാലം ഒന്നുകൂടെ വരട്ടെ.

“വന്നാലൊ! പിന്നെ ഗതി എന്താണു? നല്ല ചക്രത്തിനു ചാത്തം കഴിക്കാൻ പോകുന്ന കത്തനാന്മാർക്കു മാത്രം വേണ്ടുന്ന സുറിയാനി ഇത്ര വളരെ അച്ചടിച്ചു പറപ്പിക്കണമെന്നാണൊ? അബദ്ധം! അബദ്ധം,” എന്നൊക്കെ ഒരുതണുത്ത പച്ചവെള്ളശാസ്ത്രി ചോദിക്കുമായിരിക്കാം.

യൂനിവേഴ്സിറ്റിയിൽ സുറിയാനിയും ഒരു ഐച്ഛികഭാഷ ആക്കുക. സമുദായ പള്ളിക്കൂടങ്ങളിൽ അദ്ധ്യക്ഷന്മാരായും അദ്ധ്യാപകന്മാരായും സുറിയാനിയിലുംകൂടി പരീക്ഷ കഴിഞ്ഞു വരുന്ന ഒരുസംഘം പട്ടക്കാർ ഉണ്ടാകട്ടെ. കൊളമ്പു മുതലായി ആവശ്യമുള്ള സ്ഥലങ്ങളിൽ ലത്തീൻ കൂടി അറിയാവുന്ന പട്ടക്കാരെ അയച്ചുകൊടുക്ക. വലിയ പുസ്തകശാലകൾ രണ്ടുമൂന്നു ഉണ്ടാകട്ടെ. അതിൽ ബി-എ-ക്കാരായ പട്ടക്കാർ അദ്ധ്യായികൾ ആവട്ടെ. പാപ്പായുടെ റിസെൎച്ച യൂനിവേഴ്സിറ്റി ബെംഗ്ലൂരിൽ ആണല്ലൊ സ്ഥാപിക്കുന്നതു. അടുത്തല്ലെ. അതിൽസുറിയാനിക്കും ഒരുഅവക ശിയും കോണും ഉണ്ടായിക്കൂടാ എന്നുണ്ടോ? അകലത്തെക്കുറിച്ചു പറഞ്ഞപ്പോൾ വേറെയും തോന്നുന്നു. സുറിയാനിക്കാർ പാദ്രിസാഹിബന്മാർ കോക്കിറി കാണിക്കുന്നതു കണ്ടു ഈ മൂലയിൽതന്നെ കിടക്കുന്നതു എന്തിനാണ. കോഴിക്കോട്ട്, പാലക്കാട്ട്, കോയമ്പത്തൂർ, ഗോവ, ബൊംബെ, കല്ക്കത്താ ഇവിടെ ഒക്കെ മിഷ്യൻ സ്ഥാപിക്കട്ടെ. പള്ളി ഉണ്ടാകട്ടെ. (തിരുവനന്തപുരത്തു ഉണ്ടായല്ലൊ) പട്ടക്കാർ ഉണ്ടാകട്ടെ. ശീമയും ആയി ക്രമമായ എഴുത്തുകുത്തും പോക്കുവരവും ഉണ്ടാകട്ടെ. പഴയതിഗ്രീസിന്റെ മ-യാൻ ഒന്നു പുനർജ്ജീവിക്കട്ടെ. സുറിയാനി പുസ്തകങ്ങൾ ഇവിടെ നിന്നു അങ്ങോട്ടും പോകട്ടെ. യൂറോപ്പിലും അമേരിക്കയിലും ഉള്ള സെമിറ്റിക്ക ചെയർഷസ്സിനു സുറിയാനി പട്ടക്കാർ മോഹിക്കട്ടെ.

ഇതൊക്കെ വായിക്കുന്ന ചിലർ “ഇവനു കാലും അല്ല, അരയും അല്ല, മുഴുഭ്രാന്തുതന്നെ ആണു” എന്നു പറയുന്നതു എനിക്കു കേൾക്കാം.

ശരി. ഞാൻ ഒന്നു ചോദിക്കട്ടെ. സുറിയാനി സമുദായം ഇനിയും ഒരു സമുദായമായി തന്നെ ആണൊ നിലനില്പാൻ ഭാവം? അതൊ പ്രൊട്ടസ്റ്റന്തിലും റോമയിലും മറ്റുമായി ലയിച്ചുകളയാനാണൊ ഭാവം? ഒരുസമുദായമായിതന്നെ നിലനില്പാനാണു ഭാവമെങ്കിൽ മേൽപ്രസ്താവിച്ചതു ഒന്നും അസാദ്ധ്യങ്ങളല്ല. ഇനിക്കുഭ്രാന്തും ഇല്ല. സകലവും സാധിക്കും. നാം കാണുകയില്ലായിരിക്കാം. നമ്മുടെ മക്കൾ കാണും. അവർ ഇതെല്ലാം കാണുകയില്ലായിരിക്കാം. അവരുടെമക്കൾ ഇതെല്ലാം കാണും. ഇതിൽ അപ്പുറവും കാണും.

എന്റെ സാക്ഷിമൊഴിയുടെ ഈ ഭാഗം പക്ഷെ ഒരു ദർശനംപോലെ ആയിപ്പോയെന്നു തോന്നുന്നു. ചുരുക്കി പറയുന്നപക്ഷം മല്പാനച്ചന്റെ വേലയെ ക്ലിപ്തപ്പെടുത്തണമെന്നു എനിക്കു അഭിപ്രായം ഇല്ല. ആരുടെയും വേലയെ ക്ലിപ്തപ്പെടുത്തണമെന്നും ഇല്ല. പഠിത്വം വർദ്ധിപ്പിക്കാൻ മനസ്സും കഴിവും സന്തോഷവും ഉള്ളവർ അതിൽ പ്രവൃത്തിക്കട്ടെ. ൧൦ മൈലിൽ സ്ക്കൂളും ൪ ഹൈസ്ക്കൂളും ഒരു കോളെജും ഉണ്ടാകട്ടെ. വേണമെങ്കിൽ ഒരു യൂണിവെർസിറ്റിതന്നെ സ്ഥാപിക്കട്ടെ. സുറിയാനി ഭാഷയിൽ താല്പര്യക്കാർ നല്ല സ്ഥലത്തുകൂടെ തുടങ്ങട്ടെ. യൂറോപ്പിലും അമേരിക്കയിലും സുറിയായിലും നമ്മുടെ പുസ്തകങ്ങൾക്കു ആവശ്യമുണ്ടു. ഇംഗ്ലീഷ അടിക്കാൻ താല്പര്യക്കാർ അതിൽ ശ്രമിച്ചു പുസ്തകങ്ങളും പത്രങ്ങളും അടിച്ചു പരപ്പിക്കട്ടെ. എന്തെല്ലാം ആയാലും അധികമായി പോകയില്ല.

മൊഴി വായിച്ചുകേട്ടു. ശരി.

ടി. എം. ജെക്കോബ.

## വിശ്വാസത്തിൻ വാതിൽ.

“വിശ്വാസത്തിൻ വാതിൽ തുറന്നു എന്നുള്ളതും അറിയിച്ചു”. നടപ്പ. ൧൪. ൨൭

തുറക്കപ്പെട്ട വാതലിൽകൂടി പ്രവേശിക്കേണ്ടതിനു പകരം അന്ധന്മാരും കുരുടന്മാരെന്നപോലെ അങ്ങുമിങ്ങും ചുവരിന്നായിതപ്പിനടക്കുന്നു. മാറാനീശോമ്ശിഹായെ നിന്റെ അനുഗ്രഹങ്ങളുടെ വാതിൽ ഞങ്ങളുടെ മുഖങ്ങളിൽ നീ അടക്കരുതെ എന്നു പിതാക്കന്മാർ ഈ വാതലിനെക്കുറിച്ചത്രെ പ്രാർത്ഥിച്ചത. ദാവീദിന്റെ താക്കോലുള്ളവൻ തുറന്നതിനെ അടെക്കുന്നതിനു വേണ്ടി പിശാച്ചു വളരെക്കാലം പരിശ്രമിക്കുന്നുണ്ടു. എന്നാൽ പിശാചിന്റെ പരിശ്രമങ്ങൾ വർദ്ധിക്കുന്നെടത്തോളം ദൈവമക്കൾക്കു ഈ അനുഗ്രഹങ്ങളുടെ വാതിൽ ഒന്നിനൊന്നിനു അധികം വിസ്തീർണ്ണതയിൽ കാണപ്പെടുന്നത്രെ. എന്നാൽ പലരുടെയും കണ്ണുകളെ അവൻ അന്ധതപ്പെടുത്തി അങ്ങുമിങ്ങും പല വനാന്തരങ്ങളിൽ കൊണ്ടുപോകുന്നുമുണ്ടു. എങ്കിലും അവർക്കു ബുദ്ധിയുണ്ടാകുമ്പോൾ തിരിച്ചുവരും നിശ്ചയം. എന്നാൽ ചിലർ വാതുക്കൽ നിന്നുംകൊണ്ടു പിറുപിറുക്കുന്നു. അതിനാൽ മറ്റുപലർക്കും പ്രവേശിപ്പാൻ വളരെ തടസ്സങ്ങൾ ഉണ്ടാകുന്നുണ്ടു. ഒട്ടുപേർ ചില ഭാരമുള്ള ചുമടുകളും വഹിച്ചുംകൊണ്ടുവന്നു വാതുക്കൽ കിടന്നു വലിയ ഉന്തുംതള്ളും ഉണ്ടാക്കി ലഹളകൂട്ടുന്നു. എന്നാൽ ചുമടുകളുംകൊണ്ടു അതിലൂടെ പ്രവേശിപ്പാൻ കഴിയാതവണ്ണം ഈ വാതിൽ നന്നാ ഇടുക്കവുമാണു. ഒട്ടുപേർ ചുമടു തലയിൽ ഇരുന്നിട്ടാണ പ്രയാസം വരുന്നതു, അതിനാൽ അഴിച്ചു ചിലതെല്ലാം ഭാണ്ഡംകെട്ടി തോളിന്മേലും മടിയിലും കക്ഷത്തിലുമായി വച്ചുകൊണ്ടാൽ കഷ്ടക്കാർക്കു അത്ര പ്രാരബ്ധം തോന്നുകയില്ലെന്നു കരുതി അങ്ങിനെ തള്ളികയറുന്നു. എന്നാൽ ഇവയെല്ലാം ദൂരത്തുനിന്നു നോക്കുന്നവർ ഈ വേഷങ്ങൾ കണ്ടു ചിരിക്കയും ദൂഷിപറകയും മറ്റു പലരും അയ്യൊ ഈ പ്രയാസമുള്ള വഴിയെ പോകുന്നത അസാദ്ധ്യം എന്നുപറഞ്ഞു മടങ്ങിപ്പോകയും ചെയ്യുന്നു. കയ്യിലുള്ളതെല്ലാം ഭദ്രമായി സൂക്ഷിച്ചുവച്ചുംകൊണ്ടു തുറക്കണമെ തുറക്കണമെ എന്നു ചിലരും വേറെചിലർ അയ്യൊ ചിലദിവസങ്ങൾക്കുമുമ്പു ഇതിലെ കടന്നുപോയ ഇന്നാരുടെ മകനാണ ഞാൻ. അതിനാൽ എന്നെ വല്ലവിധത്തിലും ഒന്നുകടത്തി വിട്ടേക്കഴിയൂ എന്നുംമറ്റും അവകാശം പറഞ്ഞു നിലവിളിക്കുന്നുമുണ്ടു. എന്നാൽ കേൾക്കാഞ്ഞിട്ടായിരിക്കും എന്നു വിചാരിച്ചു ഉറച്ചുവിളിക്കുന്നവരുമുണ്ടു. ഇതിനിടയിൽ യാതൊരുപ്രയാസവും കൂടാതെ പലരും ഇതിൽകൂടെ കടന്നുപോകുന്നുമുണ്ടു. മേച്ചിൽ കണ്ടെത്തുകയും ചെയ്യുന്നു. വിശ്വാസം എന്ന ഒരുകാര്യം മാത്രം ഇല്ലാത്തതിനാൽ ഈവലിയ അരിഷ്ടതകളെല്ലാം പലരും അനുഭവിക്കുന്നു എന്നെ പറവാനുള്ളു. അതായതു തങ്ങൾക്കു ഏല്പിക്കപ്പെട്ട സത്യവിശ്വാസമത്രെ. മറ്റു പലവിധത്തിലുള്ള ഓരൊ ശീമച്ചരക്കുകൾ എല്ലാം അവരുടെപക്കൽ ധാരാളമുണ്ടു. ആകയാൽ തങ്ങൾക്കു ഏല്പിക്കപ്പെട്ട സത്യവിശ്വാസം ആരുടെഎല്ലാം പക്കൽ ഉണ്ടെന്നു ഓരോരുത്തരും ദിനംതോറും ഒന്നു പരിശോധിക്കേണ്ട ആവശ്യമുണ്ടു. സഭയുടെ പുറത്തെ പ്രാകാരങ്ങളിൽ മാത്രം കിടന്നുംകൊണ്ടു എന്നും ജീവിപ്പാനായി പലരും ബദ്ധപ്പെടുന്നു. അതിനാൽ അവരുടെ ജീവിതമെല്ലാം അഴുക്കുള്ള ജീർണ്ണവസ്ത്രംപോലെ ഇരിക്കുന്നു. ആകയാൽ ഭയത്തോടും ഭക്തിയോടും ആലോചിക്കാതെ അവൻ വാതുക്കൽനിന്നു വിളിക്കുന്നതു കേൾക്ക. എവൻ മൂഢനൊ അ

വൻ ഇവിടേക്കു തിരിയട്ടെ. സുഭാ. ൯. ൧൮ തൽ ൨൭ വരെ നോക്കുക. നിങ്ങളുടെ ഉള്ളിൽ അസൂയയും വിവാദവും ഭിന്നതകളും ഉണ്ടാകുമ്പോൾ നിങ്ങൾ ജഡമയന്മാരല്ലയൊ? മനുഷ്യപ്രകാരം നടക്കുന്നില്ലയൊ. ൧ കൊരി. ൩. ൩. പുറത്തെപ്രകാരമെന്നു പറയുന്നതു ജഡപ്രകാരമുള്ള ജീവിതമത്രെ. എന്നാൽ അകത്തെ മനുഷ്യനാകുന്ന ആത്മാവിൽ ജീവിക്കുന്നത അകത്തെ പ്രാകാരമത്രെ. ആത്മാവിൽ നടപ്പിൻ എന്നാൽ നിങ്ങൾ ജഡത്തിന്റെ ക്രിയകളെ നിവൃത്തിക്കാതിരിക്കും. ഗലാ. ൫. ൧൬. വലിയതും സഫലവുമായ ഒരു വാതിൽ എനിക്കു തുറക്കപ്പെട്ടിരിക്കുന്നു പ്രതിയോഗികളും പലർ ഉണ്ടു. അവന്റെ ദിവ്യരഹസ്യങ്ങൾ നാം അറിവാനും അകത്തെ പ്രാകാരത്തിൽ കടന്നു അവനോടു ചേർന്നു സന്തോഷത്തിലും സമാധാനത്തിലും ജയിക്കുന്ന ജീവിതം ജീവിക്കണമെങ്കിൽ പുറത്തു കിടന്നു പിറുപിറുത്താൽ സാധിക്കയില്ല. പാപമാകുന്ന ശത്രുവിന്റെ സകല ശക്തിമേലും പൂർണ്ണജയം വേണമെങ്കിൽ തിരശ്ശീലക്കകത്തു പ്രവേശിക്കണം. നിങ്ങൾ വഴിയിൽനിന്നു നോക്കി നല്ലവഴി ഏതെന്നു പണ്ടത്തെ വഴികളെക്കുറിച്ചു ചോദിച്ചു അതിൽ നടപ്പിൻ. അപ്പോൾ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസത്തെ കണ്ടെത്തും. എന്നാൽ ഞങ്ങൾ അതിൽ നടക്കയില്ല എന്നു അവർ പറയുന്നു. യിറ. ൬. ൧൬. പ്രയാസപ്പെടുന്നവരും ഭാരം ചുമത്തപ്പെട്ടവരുമായ നിങ്ങൾ എല്ലാവരും എന്റെ അടുക്കൽ വരുവിൻ എന്നാൽ ഞാൻ നിങ്ങൾക്കു ആശ്വാസം തരാമെന്നു കർത്താവു പറയുന്നു. മത്ത. ൧൧. ൨൮ ഇവിടെ തന്റെ അടുക്കൽ വരുന്നവനു തരാമെന്നും ൨-ാം വാക്യത്തിൽ ഞാൻ സൌമ്യതയുള്ളവനും മനോവിനയമുള്ളവനും ആകകൊണ്ടു എന്റെ നുകം നിങ്ങളുടെ മേൽ ഏറ്റുകൊണ്ടു എങ്കൽനിന്നു പഠിപ്പിൻ. അപ്പോൾ നിങ്ങൾ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തുമെന്നും പറയുന്നു. ഇതിൽ മുൻപറഞ്ഞ വാക്യത്തിൽ ആശ്വാസം തരാമെന്നും പിൻവാക്യത്തിൽ കണ്ടെത്തുമെന്നും പറയുന്നു. എല്ലാറ്റിനും ഒരു കാലവും സമയവുമുണ്ടു. ഒരിക്കൽ താൻ നമുക്കു തരുന്നതിനെ പിന്നൊരു കാലത്തിൽ നാം കണ്ടെത്തുമെന്നത്രെ. നാം ബാലകന്മാരായിരുന്നപ്പോൾ മാതാപിതാക്കന്മാർ നമുക്കു തന്നിരുന്ന അന്നവസ്ത്രങ്ങളെ പിന്നീടു നാം തന്നെ അന്വേഷിച്ചു കണ്ടെത്തിയിരിക്കുന്നു. തന്നെക്കൂടാതെ നമുക്കു യാതൊന്നും ചെയ്വാൻ കഴിയാത്ത പ്രകാരം തന്നെ താൻ കൂടെ ഉണ്ടെങ്കിൽ നമുക്കു സകലവും കഴിയുമെന്നു മറന്നുകളയരുത.

ആയതുകൊണ്ടു മാന്യവായനക്കാരാ ഈ വിശ്വാസത്തിൻ വാതലിനെ നീ കണ്ടെത്തണം. വേദപുസ്തകം സത്യമെന്നു വിശ്വസിച്ചതുകൊണ്ടൊ യേശുക്രിസ്തു ലോകത്തിൽ വന്നു എന്നു സമ്മതിച്ചതുകൊണ്ടൊ മാത്രം വിശ്വാസത്തിൻ വാതിൽ കണ്ടെത്തുകയില്ല. പിതാക്കന്മാരുടെ അടിസ്ഥാനം നല്ലതെന്നും പൂർവ്വീകസഭയിൽ തന്നെ നില്ക്കണമെന്നും ശുദ്ധകുർബാന ഒന്നായിതന്നെ കൈക്കൊള്ളണമെന്നും മേലധികാരത്തിനു അനുസരിച്ചിരിക്കണമെന്നും നോമ്പിൽ മത്സ്യമാംസാദികൾ ഒന്നും ഭക്ഷിക്കരുതെന്നും മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത വേണ്ടതാണെന്നും സുറിയാനിക്കാരുടെ പള്ളിക്രമങ്ങളും കാനോനാകളും നല്ലതാണെന്നും സമ്മതിച്ചതുകൊണ്ടുമാത്രം ഫലം എന്തു? ഇവയെല്ലാം നല്ലവയെന്നു നമ്മെക്കാൾ മുമ്പെ തന്നെ ദൈവം കണ്ടെത്തുകൊണ്ടാകുന്നത നമ്മുടെ സഭയിൽ അവ ഇന്നു സ്ഥിരപ്പെട്ടിരിക്കുന്നത. സൃഷ്ടിപ്പിന്റെ പുസ്തകം വായിച്ചു നോക്കുക. അവ എല്ലാം ഉണ്ടാക്കപ്പെട്ട നാളിൽ തന്നെ നല്ലതു എന്നു ദൈവം കണ്ടു എന്നു എഴുതിയിരിക്കുന്നു. ആകയാൽ അവ എല്ലാം നല്ലതെന്നുള്ള നിന്റെ അഭിപ്രായത്തിനു തനിക്കു ഇനി ആവശ്യമില്ല.

ഇങ്ങിനെ പറയുന്നതിൽ ഞങ്ങൾ ഏതൊ നല്ലവർണ്ണം ചെയ്യു എന്നായിരിക്കാം ഇവർ ഊഹിക്കുന്നത എന്നും തോന്നും. നാം അതിനെക്കുറിച്ചു പറയുന്ന അഭിപ്രായത്തിൽ അല്ല അതിന്റെ നന്മതിന്മകളും വേലാവേലങ്ങളും ആശ്രയിച്ചിരിക്കുന്നത. അവ എല്ലാം അവയിൽ തന്നെ നല്ലവയും ശുദ്ധമുള്ളവയും ആകുന്നു. എന്നാൽ ഇവയെ നാം വിശ്വാസത്താൽ കൈക്കൊണ്ടു ജീവിക്കുമെങ്കിൽ അവകൾ നമ്മെയും നല്ലവരാക്കി തീർക്കുമെന്നുള്ളതാണ നമ്മുടെ അനുഭവത്തിൽ കാണപ്പെടേണ്ടത. നാം ശുദ്ധമുള്ള നിയമങ്ങൾക്കു കീഴ്പ്പെട്ടവനൊ ഇല്ലയൊ എന്നുള്ളത ശുദ്ധതയിലുള്ള നമ്മുടെ വളർച്ചകൊണ്ടറിയാം. അനേകം നിക്ഷേപങ്ങൾ വച്ചുകൊണ്ടു. പലരെപ്പോലും പട്ടിണികൊണ്ടു കാലംകഴിച്ചു പട്ടണം ചുറ്റിനടക്കുന്നു എന്നല്ലാതെ എന്തുപറയാം. വിശ്വാസം കൈക്കൊള്ളുക എന്നുവച്ചാൽ എന്താണെന്നു പലരും ചോദിക്കുന്നു. എന്നാൽ അവരോടു ഞാൻ ചോദിക്കുന്നതു പിന്നെ നിങ്ങൾ ഏതിൽ ഇത്രനാൾ ജീവിച്ചു എ

ന്നാണ. ഒരിക്കൽ അവരോട കർത്താവെ നമുക്ക ഇവിടെ പാർക്കാമെന്നും പിന്നൊരിക്കൽ കർത്താവെ അതു നിനക്കു വരരുത എന്നും പറഞ്ഞു തുടങ്ങാതെയും ഇരിപ്പിൻ. ഉറപ്പുള്ള കോട്ടയിൽ പ്രവേശിക്കാതെ ഉറച്ച ശത്രുക്കളോട പോരിനു പുറപ്പെടുന്നത ബുദ്ധിഹീനതയല്ലയോ? ലഭിക്കേണ്ടതിനെക്കുറിച്ച അവിശ്വസിക്കാതെയും കൈക്കൊൾവാനുള്ളതിനെക്കുറിച്ച അന്വെഷണം മുടക്കാതെയും ഇരിപ്പിൻ. തുറക്കപ്പെട്ട വാതിലിന്ന കണ്ടെത്തണമെങ്കിൽ അടക്കപ്പെട്ട കണ്ണുകളെക്കൂടെ തുറക്കപ്പെടണം. എന്തെന്നാൽ ഇഹലോകത്തിന്റെ ദൈവം വിശ്വസിക്കാത്തവരുടെ കണ്ണുകളെ കുരുടാക്കിയിരിക്കുന്നു. ആകയാൽ തുറക്കപ്പെട്ട വാതിലിൽ കൂടി പ്രവേശിച്ച സ്വസ്ഥതയും ആശ്വാസവും കണ്ടെത്തുന്ന ഉപദേശം: നാം അടങ്ങിയിരിക്കരുത; നമ്മുടെ കണ്ണുകൾക്കു ഉറക്കത്തെയും നമ്മുടെ കൺപോളകൾക്കു നിദ്രാമയക്കത്തെയും കൊടുക്കാതെ എത്രയും ജാഗ്രതയായി അന്വെഷിക്കുന്നെങ്കിൽ അല്ലാതെ കണ്ടെത്തുകയുമില്ല. വാതിൽ എല്ലാവർക്കും വേണ്ടി എപ്പോഴും തുറന്നതന്നെ ഇരിക്കുന്നു എങ്കിലും അതിൽ കൂടി പ്രവേശിക്കുന്നവർ ഏറെവും ചുരുക്കമെ എല്ലാ കാലത്തും ഉണ്ടായിരിക്കയുള്ളു.

(തുടരും)

യാ. സ. ഉ. കെ. സി.

---

## ഒരു നൂതനപ്രസംഗം.

പ്രിയപത്രാധിപരവർകളെ, തന്നെത്താൻ പ്രസംഗികൾ എന്നൊരു കൂട്ടർ ഈ കാലത്തു ധാരാളം ഉണ്ടു എങ്കിലും കൊല്ലം പാലത്തിന്റെ വടക്കുവശത്തു ഈ കൂട്ടർ വളരെ ചുരുക്കമെ ഉള്ളു എന്നു വിചാരിച്ചിരിക്കെ എങ്ങനെയൊ മാരാമണ്ണുനിന്നു ഒരാത്മാവ പാലത്തിന്നിക്കരെ കയറി മണർകാട്ട, പുതുപ്പള്ളി ഈ കരകൾക്കു മദ്ധ്യെ വെള്ളൂക്കുട്ട തലപ്പാടി എന്നസ്ഥലങ്ങളിൽ കൂറ സന്തതികളെ ജനിപ്പിച്ചു എങ്കിലും ഇവക്കു പ്രായപൂർത്തി വരുന്നതിനു മുമ്പെ ൧൯ കന്നി ൨൦ നു-യും പിന്നെ ഒരു സമയത്തും ഉണ്ടായ നി. വ. ദി. ശ്രീ. മാർ അത്താനാസ്യൊസ മെത്രാപ്പൊലീത്താ തിരുമനസ്സിലെ കല്പനയാൽ മുടക്കിയിരിക്കയാണല്ലൊ. പൊന്നുസാറെ ഇപ്പോൾ ഇതാ മണർകാട്ടുനിന്നു ഒരാൾ അ—പ്രസംഗി ആയി പുറപ്പെട്ടിരിക്കുന്നു. ഇദ്ദേഹം മുമ്പെ നവീകരണക്കാരനായിരുന്നുപോലും. പിന്നെ ഒരു സുറിയാനിക്കാരൻ എന്നഭാവനയാൽ ബ. അത്താനാസ്യൊസ മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടു പുതുപള്ളിയിൽ ഇരിക്കുമ്പോൾ പ്രസംഗത്തിനു ഒരു കല്പന വേണം എന്നപേക്ഷിച്ചു. തിരുമേനി ഈ ആളിനെ മുമ്പെതന്നെ നല്ലവണ്ണം അറിഞ്ഞിരുന്നതുകൊണ്ടു നീ പോയി സുറിയാനി വിശ്വാസാചാരങ്ങളെ നല്ലവണ്ണം പഠിച്ചു ഇടവക വികാരിയുടെ സാക്ഷിപത്രത്തോടുകൂടെ വരണം എന്നു കല്പിച്ചയച്ചു. അവൻ അതു വകവെക്കാതെ ഇപ്പോൾ പ്രസംഗിച്ചു നടക്കയാണ. ഈ ആളിനു പ്രസംഗിപ്പാനുള്ള അധികാരം എവിടെനിന്നു എന്നു ഞങ്ങൾ ചോദിച്ചതിനു അയാൾ പറഞ്ഞ മറുപടി. അധികാരം കർത്താവിൽനിന്നാണ. ഒരു മനുഷ്യന്റെ അനുവാദം ആവശ്യമില്ലാ എന്നു മാത്രമല്ല വേണമെങ്കിൽ എന്റെ കുടുംബത്തിൽ പട്ടക്കാരുണ്ട അവരുടേയും ഇടവകപട്ടക്കാരുടേയും അനുവാദം എനിക്കുണ്ട എന്നാണ. എന്നാൽ കർത്താവ തന്റെ അപ്പോസ്തലന്മാർക്കു ആകാശത്തിലും ഭൂമിയിലും ഉള്ള സകല അധികാരങ്ങളും നൽകിയിരിക്കുമ്പോൾ ഇന്നൊരാളിനെ സഭ അറിയാതെ കർത്താവ അയച്ചു എന്നു പറയുന്നത നീതിമാനായ ദൈവത്തെ നീതിയില്ലാത്തവനാക്കിത്തീർക്കുകയല്ലയൊ ചെയ്യുന്നത. പിന്നെ പട്ടക്കാർ അനുവദിച്ചു എന്നു പറയുന്നതാണ ആശ്ചര്യം. സുറിയാനി മതസംഗതി, മതോപദേശ പാലനം, മതോപദേശസാരം എന്നപുസ്തകങ്ങളും ഇടവകപ്പത്രിക എന്ന മാസികപത്രവും തുടർച്ചയായി പ്രസംഗത്തിനു അയക്കേണ്ടക്രമവും മറ്റും പ്രസ്താവിച്ചിരിക്കെ ഈ പട്ടക്കാർ ഇവനെ പ്രസംഗത്തിനു അയച്ചൊ എന്നു ഇടവപട്ടക്കാരോടു ഞങ്ങൾ ചോദിച്ചതിന ഞങ്ങൾ അനുവദിച്ചില്ലെന്നും ഇവൻ ഞങ്ങളുടെ വരുതി വിട്ടാണെന്നും പറഞ്ഞു. അതിനാൽ മേല്പട്ടക്കാരുടെ അനുവാദകല്പന കൂടാതെ വരുന്നവരെ പള്ളിയിലൊ പ്രാർത്ഥനായോഗങ്ങളിലൊ മേലാൽ പ്രവേശിപ്പിക്കാതെ ഇരിപ്പാൻ അധികാരമുള്ളവർ വേണ്ട ശട്ടംകെട്ടുകൾ ചെയ്യുമെന്നു വിശ്വസിക്കുന്നു. പട്ടക്കാരും ഈ കാര്യത്തിൽ പ്രത്യേകം ദൃഷ്ടിവെച്ചുകൊള്ളേണ്ടതാകുന്നു.

എന്ന യാക്കോബായ സുറിയാനി ഉപദേശിമാർ.

## രഹസ്യമായ ഒരാലോചന.

വടകൻ ദേശക്കാരെ പഠിപ്പിപ്പാഞ്ഞാൽ വന്നുകൂടുവാനിരിക്കുന്ന അധോഗതിയെ നീക്കേണ്ടതിലേക്ക വടക്കെ ദേശത്തും മാർദീവന്നാസ്യോസ സിമ്മനാരിപോലെ ഒരു പള്ളിക്കൂടം സ്ഥാപിച്ചു ഇംഗ്ലീഷ വിദ്യാഭ്യാസം നടത്തിക്കണമെന്ന മിസ്റ്റർ എം. പി. വൎക്കി അവൎകൾ ദിവ്യശ്രീ മല്പാനച്ചൻ അവൎകളോടു എഴുത്തുമൂലവും പത്രമുഖേനയും ചെയ്യുന്ന മല്ലയുദ്ധം കണ്ടിട്ടൊ എന്തൊ പിറവത്തൊ അതിനുസമീപത്തൊ ഒരു ഇംഗ്ലീഷ സ്കൂൾ ഉടനെ സ്ഥാപിക്കണമെന്ന ചില മഹാന്മാരുടെ ഇടയിൽ രഹസ്യമായി ഒരു ആലോചന നടക്കുന്നുണ്ട. ഇത്ര ഗുണപ്രദമായ ഒരു കാൎയ്യസാദ്ധ്യത്തിന ഈ മഹാന്മാർ ഇത്ര ഗൂഢമായി ആലോചിക്കുന്നതിന്റെ ഉദ്ദേശ്യം എന്താണെന്ന നല്ലപോലെ മനസ്സിലാകുന്നില്ലെങ്കിലും ഇംഗ്ലീഷ പഠിത്വം നടത്തിക്കുന്നതിലേക്ക അധികപണച്ചിലവു വേണ്ടിവരുന്നതും ആയതു വിദ്യാഭ്യാസവിഷയത്തിൽ താല്പൎയ്യമില്ലാത്തവരും ലുബ്ധന്മാരുമായ വടക്കരെക്കൊണ്ടു എളുപ്പത്തിൽ സാധിപ്പാൻ പ്രയാസമായി വരാവുന്നതുമാകയാൽ പണത്തിന ധൈൎയ്യമായ ഒരു വഴി കാണാതെ പുറപ്പെടുന്നപക്ഷം തങ്ങളുടെ വേല നിഷ്ഫലമായും കീൎത്തി അപകീൎത്തിയായും വന്നേക്കുമൊ എന്ന സംശയിച്ചിട്ടായിരിക്കുമെന്ന തോന്നുന്നു. വടക്കരെ സംബന്ധിച്ചു ഏവൎക്കും ഈവക സംശയത്തിന അവകാശമുണ്ടെങ്കിലും പരോപകാര പ്രവൃത്തികൾക്കായി പുറപ്പെടുന്ന മഹാന്മാർ ഭീരുക്കളായിരുന്നാലും അവർ തങ്ങളുടെ സ്വയനീതിയും ലാഭവും ഇച്ഛിക്കാതെ നല്ല ഉദ്ദേശത്തോടും ഉത്സാഹത്തോടുംകൂടി പ്രവൃത്തിക്കുന്നപക്ഷം കുറെകാലതാമസം നേരിട്ടെന്നിരുന്നാലും വടക്കരുടെ ഇടയിൽ എന്നല്ല കുറെകൂടെ ലുബ്ധന്മാരായ വടക്കരേക്കാൾ വടക്കരുടെ ഇടയിലും നടക്കുമെന്നുള്ളതിന സംശയമില്ല. അതിനാൽ രഹസ്യത്തിൽ എങ്കിലും ഈ നല്ല ആലോചനക്കായി പുറപ്പെട്ടിരിക്കുന്ന മഹാന്മാരെ! നിങ്ങളുടെ ഈ നല്ല ആലോചന സാദ്ധ്യമായി വരുന്നതിന കുറെകാലതാമസം നേരിട്ടാലും അതു നിങ്ങൾക്കപമാനമാണെന്ന വിചാരിച്ചു മൌനമായിരിക്കരുതെ. അധികപണച്ചിലവുള്ള എതു കാൎയ്യത്തിനും നമ്മുടെ സമുദായം ആകപ്പാടെ പുറപ്പെട്ടാൽ കൂടയും കാലതാമസം കൂടാതെ എളുപ്പത്തിൽ സാധിക്കാ എന്നുള്ളതു പഠിപ്പിപ്പാനായ ഒന്നാണെല്ലൊ. ദൃഷ്ടാന്തമായി ഇപ്പോൾ പ്രശംസയായി നാം ഘോഷിച്ചുവരുന്ന ദീവന്നാസ്യോസു സിമ്മനാരിയുടേയും തിരുവനന്തപുരം പള്ളിയുടേയും ചരിത്രം ഓൎത്താൽ മതിയാകുമെന്ന തോന്നുന്നു. ഇതിലും പ്രത്യേകിച്ചു വടക്കൎക്കു മേൽപറഞ്ഞ വിശേഷലക്ഷണങ്ങൾ ഇരിക്കെ ഈ കാൎയ്യവും കാലതാമസത്തോടു കൂടിയെങ്കിലും സാദ്ധ്യമായി വരുന്നപക്ഷം അതും വടക്കരെ സംബന്ധിച്ചു ഒരു പ്രശംസയായിട്ടല്ലാതെ അപമാനമായി വരുവാൻ ഒരിക്കലും പാടില്ലാത്തതാണ. അതിനാൽ മഹാന്മാരായ നിങ്ങളുടെ ആലോചന രഹസ്യത്തിൽ വച്ചു താമസിപ്പിക്കാതെ അടുത്ത പള്ളിക്കാരെയൊ മറ്റൊ വിളിച്ചുകൂട്ടി വേണ്ടതെല്ലാം ഉടനെ പ്രവൃത്തിപ്പാറാകണമെന്നപേക്ഷ.

ഇതിനെസംബന്ധിച്ചു ഇനിയും പറവാൻ ഉണ്ടെങ്കിലും തങ്ങളുടെ ലേഖനംമൂലം രഹസ്യ ആലോചനക്കെങ്കിലും ഇവരെ ഉത്സാഹിപ്പിച്ച മിസ്റ്റർ എം. പി. വൎക്കി അവൎകളേയും കെ. സി. മാമ്മൻമാപ്പിള അവൎകളെയും നന്ദിപറഞ്ഞുംകൊണ്ടു എന്റെ ലേഖനത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

ജെ. സി.

## സുറിയാനിക്കാരുടെ ഇടയിൽ ചൎച്ചമിഷ്യൻ സമൂഹത്തിന്റെ വേല.

ചൎച്ചമിഷ്യൻ സമൂഹത്തിന്റെ വേലയെക്കുറിച്ചു മലയാളമിത്രത്തിൽ കുറെനാളായി എഴുതികാണുന്ന പ്രസംഗങ്ങളിൽ അനേകം വിശങ്കകൾ ഉണ്ടായിരുന്നിട്ടും പത്രാധിപർ അവർകളെ, താങ്കൾ പിടികൂടാതിരിക്കുന്നതു എന്താണെന്നറിയുന്നില്ല. തൎക്കത്തിനും വാദത്തിനുമ

ല്ലുന്ന ഇടക്കിടെ അവർ പറയാറുള്ളതുകൊണ്ടായിരിക്കാം. നിങ്ങളുടെ മൌനംകൊണ്ടെന്നതോന്നുന്നു മിത്രം മൂത്തുമൂത്തു ഇപ്രാവശ്യം മിഷ്യൻവെലയെ വിട്ടെച്ചു സുറിയാനിക്കാരുടെ കരളെത്ത പിടിക്കാൻ തുടങ്ങിയിരിക്കുന്നതിനാൽ അല്പം ഞാൻ പറവാൻ പുറപ്പെട്ടുന്നതു പത്രികയിൽ ചെക്കണമെന്നപേക്ഷിക്കുന്നു. മിത്രം ഭാവിച്ചതുപോലെ ഞാനും തക്കത്തിനും വാദത്തിനുമല്ല, സുറിയാനി വായനക്കാരെ വഴിതെററിക്കാതിരിക്കുവാൻ മാത്രം പറയുന്നതാകുന്നു.

കല്ക്കത്തായിലെ ദാനിയെൽ വിത്സൻ ബിഷൊപ്പിന്റെ വരവും പ്രസംഗവും സംബന്ധിച്ചു മിത്രവും പത്രികയും തമ്മിൽ രണ്ടു മൂന്നുവൎഷം മുമ്പു ധാരാളം വാദിച്ചു മാപ്പുപേക്ഷിച്ച കാൎയ്യമാകകൊണ്ടു ഞാൻ അതു ആവൎത്തിക്കുന്നില്ല. എന്നാൽ ബിഷോപ്പിന്റെ പ്രസംഗത്തിന്റെയും മിഷ്യനറിമാരുടെ വേലയുടെയും ഉദ്ദേശങ്ങളെക്കുറിച്ചു മിത്രം താഴെ പറയുംപ്രകാരം അനുമാനിച്ചിരിക്കുന്നു.

൧. ബിഷൊപ്പു സുറിയാനി സഭയൊടു സഹോദരത്വം വേണമെന്നു മാത്രമാണ ആഗ്രഹിച്ചതു. അധികാരത്തോടെയല്ല. അപെക്ഷയായിട്ടത്രെ പ്രസംഗിച്ചതു.

൨. സുറിയാനിസഭ സ്വന്തഭരണവും കാനൊനും ഉണ്ടാക്കുവാൻ അധികാരമുള്ള സ്വാതന്ത്ര്യസഭയാണെന്നു അദ്ദേഹം വിശ്വസിച്ചു പറഞ്ഞതാണു. സ്വാതന്ത്ര്യസഭയാണെന്നു കാണ്മാൻ മിത്രം ചില ന്യായങ്ങളും പറയുന്നുണ്ടു.

൩. സുറിയാനിസഭയെ അംഗ്ലിയാ സഭയൊടു ചെൎക്കണമെന്നൊ ഈനാട്ടിൽ ഒരു പുതിയസഭ സ്ഥാപിക്കണമെന്നൊ മിഷ്യനറിമാൎക്കും സമൂഹത്തിനും കരുതൽ ഇല്ലായിരുന്നു.

൪. മിഷ്യനറിമാരുടെ ആന്തരം ശുദ്ധതയും വെടിപ്പും ഉള്ളതായിരുന്നു. അവൎക്കു മുമ്പിൽവന്ന പ്രകായകാരെയും യാക്കോബായക്കാരെയും പോലെ ഈസഭയുടെ സ്വാതന്ത്ര്യത്തെ കെട്ടണമെന്നു അവൎക്കു ആഗ്രഹം ഇല്ലായിരുന്നു.

ഇപ്രകാരമാണ മിത്രത്തിന്റെ അനുമാനങ്ങൾ. വിത്സൻ ബിഷൊപ്പിന്റെയും മിഷ്യനറിമാരുടെയും വാക്കുകളെ മാത്രം വിശ്വസിക്കുന്നപക്ഷം മിത്രം പറയുന്നതുപോലെ അവൎക്കു യാതൊരു ദോഷവിചാരവും കരുതലും ഇല്ലായിരുന്നു എന്നു സമ്മതിക്കാം. ഭണ്ഡാരം മോഷ്ടിച്ച കൊള്ളക്കാരിയുടെ മൊഴിമാത്രം വിശ്വസിച്ചാൽ അവനൊളം നിൎദ്ദോഷികൾ വേറെ ഇല്ലെന്നു തീരുമാനിക്കുവാൻ പ്രയാസമില്ല. അവന്റെ പുര ശോധന ചെയ്തു എടുത്ത തൊണ്ടിയോടു കൂടെ നോക്കുമ്പോൾ അവന്റെ വാമൊഴി അത്ര വിശ്വാസയോഗ്യമായിരിക്കയില്ലല്ലൊ. ദുഷ്പ്രലാക്കു നടത്തണമെന്നു വിചാരിച്ചിട്ടു ആപച്ചപരമാൎത്ഥം പറയുന്നവർ വല്ലടത്തും ഉണ്ടെന്നു ഇനിക്കു തോന്നുന്നില്ല. തിരുവിതാംകൂറിൽ ഒരുപുതിയസഭ സ്ഥാപിക്കണമെന്നു മിഷ്യനറികൾക്കു ഉദ്ദേശമില്ലായിരുന്നു എന്നു മിത്രം പറയുന്നതു വാസ്തവമാകുന്നു. അതിനു

കുറെബുദ്ധിമുട്ട ഉള്ളതുകൊണ്ടു സുറിയാനിക്കാരെ ഒന്നടങ്കം അംഗ്ലിയാ ആക്കണമെന്നെ അവൎക്കു അന്നു കരുതൽ ഉണ്ടായിരുന്നുള്ളു എന്നാണു ചരിത്രംകൊണ്ടു ഞാൻ അറിഞ്ഞിട്ടുള്ളതു.

ഒരു നാട്ടുകാരനെ അംഗ്ലിയാക്കാരൻ ആക്കുന്നതു അവന്റെതുകൽ വെളുപ്പിച്ചു ധാരയാക്കീട്ടല്ല, അംഗ്ലിയാ ഉപദേശങ്ങളും പള്ളിക്രമങ്ങളും അവനെക്കൊണ്ടു അംഗീകരിപ്പിച്ചിട്ടാണെന്നുള്ളതിനു മിത്രാധിപർ ഉൾപ്പെട്ട അംഗ്ലിയാ സുറിയാനിക്കാരുടെ സ്ഥിതികൊണ്ടറിയാം. മിഷ്യനരിമാർ ഇവിടെവന്നകാലത്തു സുറിയാനിസഭയെ അംഗ്ലിയാ ആക്കണമെന്നു അവൎക്കു ഉദ്ദേശമില്ലാഞ്ഞു എന്നു മിത്രം പറയുന്നതിന്റെ താല്പൎയ്യം അംഗ്ലിയാ ഉപദേശവും പള്ളിക്രമവും സുറിയാനിക്കാരിൽ പ്രവേശിപ്പിക്കണമെന്നു കരുതൽ ഇല്ലാഞ്ഞു എന്നാണല്ലൊ. അന്നു മിഷ്യനരിമാർ പറഞ്ഞതും സുറിയാനിക്കാർ വിശ്വസിച്ചതും ഇങ്ങനെതന്നെ. അവരെ പള്ളികളിൽ പ്രസംഗിപ്പാൻ അനുവദിച്ചതും ഇതുകൊണ്ടുതന്നെ. "ഈ പ്രാചീന സഭാഭവനത്തെ ഇടിച്ചുകളഞ്ഞു ആ ഉരുപ്പടികൾകൊണ്ടു തങ്ങളുടെ സ്വന്തപ്ലാൻ അനുസരിച്ചു വേറൊന്നു പണിയണമെന്നല്ല, കേടുപോക്കണമെന്നെ താല്പൎയ്യമുള്ളു" എന്നു അന്നത്തെ മിഷ്യനരിമാർ എഴുതിയിരുന്നതായി കാണുന്നു. (റെയിയുടെ സുറിയാനിസഭ. പു. ൨൮൬) ഈ ഉദ്ദേശത്തോടെ വന്നവർ എന്നു ഭാവിച്ച മിഷ്യനരിമാരുടെ പ്രവൃത്തി എന്തായിരുന്നു എന്നറിവാൻ ആ പുസ്തകം ൨൮൯ാം പുറം വായിക്കണം. എന്തെന്നാൽ ൧൮൨൧ൽ കല്ക്കത്താ ബിഷോപ്പായിരുന്ന മിഡിൽറ്റൻ അവർകൾക്കു ഈ പച്ച പാരമാൎത്ഥികളായ മിഷ്യനരിമാർ എഴുതി അയച്ചതിൽ "ഈ പ്രാചീനസഭ അംഗ്ലിയാ സഭയുടെ ഉപദേശാചാരങ്ങളോടു എളുപ്പത്തിൽ യോജിക്കുമെന്നു ആശിപ്പാൻ പല കാരണങ്ങൾ ഉണ്ടെന്നും, സുറിയാനി ദേവാരാധനയിൽ ഇംഗ്ലീഷ പള്ളിക്രമം പ്രയോഗിപ്പാൻ വാസ്തവത്തിൽ ആലോചിച്ചുവരുന്നു," എന്നും പറഞ്ഞിരുന്നു. ഇതുകേട്ടക്ഷണത്തിൽ കോഴികുഞ്ഞിനെ കണ്ട കഴുകനെപ്പോലെ ബിഷോപ്പ കൊച്ചിയിൽ എത്തി മെത്രാനെ വരുത്തി കാൎയ്യം പാറ്റുമൊ എന്നു തപ്പിനോക്കി. ശുദ്ധഗതിക്കാരനായ മെത്രാൻ ഇതൊന്നും അറിഞ്ഞിരുന്നില്ല. ഇതു മിഷ്യനരിമാരുടെ മനോഗതം മാത്രമായിരുന്നു എന്നുകണ്ടു ബിഷോപ്പ ഇച്ഛാഭംഗത്തോടുകൂടെ മടങ്ങിപ്പോകേണ്ടിവന്നു. ഇതാണു ചരിത്രം. ഇതിലേക്കു റെയിസായ്യിന്റെ പുസ്തകം പോരെങ്കിൽ ലിബാസ എഴുതീട്ടുള്ള ആ ബിഷോപ്പിന്റെ ജീവചരിത്രം ൨ാംവാല്യം ൨൦൮-൨൦൯ പുറങ്ങൾകൂടെ വായിക്കട്ടെ.

ഇതുകൊണ്ടു എനിക്കു തോന്നുന്ന അഭിപ്രായം മിഷ്യനരിമാരുടെ വാക്കും പ്രവൃത്തിയും പരസ്പരവിരോധങ്ങൾ ആയിരുന്നു എന്നാണു. മേല്പറഞ്ഞ ചരിത്രം വാസ്തവമാണെങ്കിൽ അവർ കുഞ്ഞാടിന്റെ വേഷവും ചെന്നായുടെസ്വഭാവവും ധരിച്ചിരുന്നവർ ആയിരുന്നിരിക്കണം.

അംഗ്ലിക്കാ ഉപദേശവും പള്ളിക്രമവും കൊണ്ടു സുറിയാനി പള്ളികളിൽ തൽക്ഷണം പ്രവേശിക്കാമെന്നുണ്ടായിരുന്ന കരുതൽ അസാദ്ധ്യമെന്നു കണ്ടശേഷം വിത്സൻബിഷോപ്പു വന്നു മൂട്ടുവായും നേതൃത്വയോട്ടും പറഞ്ഞതിന്റെ ഉദ്ദേശം "മല്ലേ തിന്നാൽ പനയും തിന്നാം" എന്നുള്ള കരുതൽ അല്ലെന്നു ആക്ഷേപായാം. പള്ളിക്രമം ഒന്നായിട്ടു തള്ളികയറ്റാൻ തരം വന്നിരിക്കുന്നു എന്നു മിഡിൽടണറന്റെ ഷാപക്കു എഴുതി അയച്ച മിഷ്യനറിമാർ തന്നെ ആയിരുന്നു പിന്നീട്ടു വിത്സൻ വന്നപ്പോൾ ഉണ്ടായിരുന്ന "ശുദ്ധതയു വെടിപ്പും" ഉള്ള ആത്മരകാർ എന്നു മിത്രം പറയുന്നവർ. അന്നത്തെ മിഷ്യനറിമാർക്കു മറ്റു വിധത്തിൽ പല നല്ല ലക്ഷണങ്ങൾ ഉണ്ടായിരുന്നിരിക്കാം. എന്നാലും സുറിയാനിക്കാരിൽ അവരുടെ വേലയെ സംബന്ധിച്ചടത്തോളം അവരുടെ ആന്തരവും പ്രവൃത്തിയും മുൻപല്ലുകൊണ്ടു ചിരിക്കയും അണപ്പല്ലുകൊണ്ടു ഞെറുമ്മുകയും ആയിരുന്നു എന്നു കാണുന്നു

ഇനി, വിത്സൻബിഷോപ്പു സുറിയാനിസഭ സ്വന്തകാനോനും ഭരണവും നിശ്ചയിക്കുവാൻ സ്വാതന്ത്ര്യമുള്ള സഭയാണെന്നു വിശ്വസിച്ചു പ്രസംഗിച്ചു എന്നും വാസ്തവത്തിൽ ഈസഭ സ്വാതന്ത്ര്യ സഭയാണെന്നും മിത്രം വാദിക്കുന്നു. അതിനു ചില കണക്കുകളും ആളുകളും പറയുന്നുണ്ടു. എന്നാൽ ആ വാദത്തിന്റെ അനുമാനം മലങ്കര സഭ ഒരിക്കലും സ്വാതന്ത്ര്യത്തിൽ ഇരുന്നില്ലെന്നെ വരുന്നുള്ളൂ. തോമ്മാ ശ്ലീഹായുടെ സ്ഥാപനയും നെസ്തോർ ഭരണവുമാണു സ്വാതന്ത്ര്യത്തിനു തെളിവുകൾ. ഇതിലെ യുക്തി ഇനിക്കു മനസ്സിലാകുന്നില്ല. ൩൦൦-ാമാണ്ടു മുതൽ നെസ്തോറിന്റെ കീഴും പിന്നീട്ടു പറുങ്കിയുടെ കീഴും അനന്തരം യാക്കോബായ കീഴും ആയത്രെ. ഇതിനിടയിൽ സ്വാതന്ത്ര്യകാലം ഏതാണെന്നു ഞാൻ തപ്പിനോക്കിയിട്ടു ഉണ്ടാകുന്നില്ല. ഒരു പരദേശമേലദ്ധ്യക്ഷന്റെ ആജ്ഞയിൽ ഇരിക്കുന്നതാണു സ്വാതന്ത്ര്യം എന്ന പദത്തിന്റെ അർത്ഥമെങ്കിൽ മലങ്കര സഭ എല്ലാ കാലത്തും സ്വാതന്ത്ര്യ സഭ തന്നെ. സ്വാതന്ത്ര്യം ഈ വിധത്തിലാണു വിത്സൻ മനസ്സിലാക്കിയിരുന്നതെങ്കിൽ പുതിയ പള്ളിക്രമം ഉണ്ടാകണമെന്നുള്ള അദ്ദേഹത്തിന്റെ പ്രസംഗം കോട്ടയത്തും കണ്ടനാട്ടുമല്ല, മർദീനിൽ വേണ്ടതായിരുന്നു. വിത്സനു മുമ്പിരുന്ന ബിഷോപ്പു ഹിബ്ബർ മലങ്കര സഭയെ അന്ത്യോഖ്യാ കീഴുള്ളതായി വിചാരിച്ചിരുന്നു എന്നു അദ്ദേഹത്തിന്റെ ചാപ്ലേന്റെ എഴുത്തുകൾ വായിച്ചാൽ കാണാം.

"സൂറിയായിലെ അന്ത്യോഖ്യാ സിംഹാസനത്തിനു കീഴുള്ള മലങ്കര യാക്കോബായ സുറിയാനി സഭയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ" എന്നു പേർവച്ചു പുന്നത്ര മാർ ദീവന്നാസ്യോസ സി. എം. എസിനു എഴുതിയ ഒരെഴുത്തു അന്നെ പ്രസിദ്ധപ്പെട്ടതായിട്ടുള്ളതു ൯-ാം വാല്യം ൧൦-ാം ലക്കം മിത്രത്തിൽ പകർത്തിയിരുന്നതു മിത്രാധിപർ അറിയാതെ ആയിരിക്കുമൊ? ആ എഴുത്തു വായിച്ചു കണ്ട ആൾ അല്ലയൊ വിത്സൻ. അദ്ദേഹത്തിന്റെ പ്രസംഗത്തെക്കുറിച്ചു ആലോചിപ്പാൻ മാവേലിക്കര കൂടിയ സംഘത്തിൽ സഭ മുഴുവ

നം പാത്രിയക്കീസിൻെറ അനുവാദം കൂടാതെ പള്ളിക്രമം ഭേദപ്പെടുത്തുവാൻ പാടില്ലെന്നു തീൎച്ചപ്പെടുത്തിയിട്ടും മിത്രാ അറിഞ്ഞിരിക്കുമല്ലൊ- ഇതിനു മുമ്പു വിത്സൻ ബിഷോപ്പിൻെറ ആലോചനപോലെ ചില ആലോചനകൾ ലന്തക്കാർ പകലോമററം തറവാട്ടിലെ ഒരു മെത്രാനോടു പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി. എൻെറ പാത്രിയക്കീസിൻെറ സമ്മതം കൂടാതെ ഇനിക്കു ഇതിനു മറുപടിപോലും പറവാൻ പാടില്ലെന്നായിരുന്നു. (റെറ-ഹ-൦ പ്യാ ൩൮൨) സുറിയാനിസഭയെക്കുറിച്ചു ഒരു അഭിപ്രായം ഉണ്ടാക്കണമെങ്കിൽ വിത്സൻബിഷോപ്പു ചരിത്രങ്ങൾ വായിച്ചിരിക്കണം. ചരിത്രങ്ങൾ വായിച്ചാൽ അതു ചുരുങ്ങിയ പക്ഷം അദ്ദേഹത്തിൻെറ കാലത്തു സ്വാതന്ത്ര്യസഭയല്ലെന്നു കാണാവുന്നതാണ- എന്നിട്ടും അതുഭാവിക്കാതെ മറിച്ചുനടിച്ചിരുന്നാൽ മിഷ്യനറിമാൎക്കു അന്നുണ്ടായിരുന്ന ഉപദ്രവം സാവധാനത്തിൽ സാധിക്കണമെന്നു കരുതിയല്ലാതെ വരുവാൻ പാടില്ല- നീ ചത്തുപോയി എന്നു ഡാക്തർ വിധിച്ചിരിക്കെ ചത്തില്ലെന്നു നീതന്നെ പറഞ്ഞാൽ വകവെക്കയില്ലെന്നു ഒരുപട്ടാളശിപായി പറഞ്ഞ കഥപോലെയാണു മിത്രയുക്തി- ഞങ്ങൾ സ്വാതന്ത്ര്യർ അല്ലെന്നു സുറിയാനിക്കാർ അട്ടഹസിക്കുന്നു, അങ്ങനെയല്ലെന്നു വിത്സൻഭാവിക്കുന്നു. ഇതാണു വിത്സൻബിഷോപ്പിൻെറയും മിഷ്യനറിമാരുടെയും ആന്തരശുദ്ധി എന്നു മിത്രം പറയുന്നതു.

സ്വാതന്ത്ര്യത്തെക്കുറിച്ചു ഒന്നുകൂടെ പറയട്ടെ മിത്രം പറയുന്ന പ്രാചീനചരിത്രം ശരിയാണെന്നു വിചാരിച്ചുംകൊണ്ടു ആലോചിച്ചാലും സ്വാതന്ത്ര്യം കാണുന്നില്ല. തോമ്മാശ്ലീഹാ സഹായിച്ചതുകൊണ്ടു സ്വാതന്ത്ര്യ ഇല്ലെ? അഥവാ വിത്സൻെറ കാലത്തൊ ഉണ്ടെങ്കിൽ റോമ്മാസഭയും മിത്രപാത്രാധിപർ ഉൾപ്പെട്ട അംഗ്ലിയാക്കാരും സ്വാതന്ത്ര്യക്കാർതന്നെ. നെസ്തൂറിൻെറ കീഴിരുന്നതുകൊണ്ടു സ്വാതന്ത്ര്യമെന്നു വിചാരിക്കുന്ന പക്ഷവും ഇവർ എല്ലാവരും സ്വാതന്ത്ര്യക്കാർ തന്നെ. അതുകൊണ്ടു യുക്തംപോലെ അംഗ്ലിയാ സുറിയാനിക്കാൎക്കു പള്ളിക്രമം മാററാമൊ? നിങ്ങൾ മതപ്രകാരം സ്വാതന്ത്ര്യക്കാരാകകൊണ്ടു പള്ളിക്രമം മാററണമെന്നു ഞാൻ സ്ഥലത്തെ അംഗ്ലിയാ പള്ളിയിൽ വളരെ താഴ്മയായും അപേക്ഷയായും പ്രസംഗിച്ചാൽ എൻെറ പ്രവൃത്തി നീതിയായിരിക്കുമൊ? അപ്പൻ ആനകയറിയാൽ മകൻെറ പൃഷ്ഠത്തിൽ തഴമ്പു കാണുകയില്ല- വിത്സൻ പ്രസംഗിച്ചതു അന്ത്യോഖ്യാ കീഴുള്ള യാക്കോബായ മെത്രാനോടും അദ്ദേഹത്തിൻെറ ജനത്തോടുമായിരുന്നു. അവരോടു ഈ വിധം പ്രസംഗിച്ചതു അധികപ്രസംഗമെന്നല്ലാതെ ഒന്നും പറവാനില്ല.

മിഷ്യനറിമാരുടെ ഉദ്ദേശം സുറിയാനിക്കാരെ അംഗ്ലിയാക്കാരാക്കണമെന്നല്ലായിരുന്നു എങ്കിൽ മിത്രാധിപർ മുതൽപേരെ ആ സഭയോടു ബന്ധിച്ചുവച്ചിരിക്കുന്നതു വലിയ അക്രമമാണ- മിഷ്യനറിമാരുടെ ഉദ്ദേശപ്രകാരം സ്വാതന്ത്ര്യത്തെ പാലിച്ചും മൂഢതയെ ഒഴിച്ചും പള്ളിക്രമവും കാനോനും യഥായോഗ്യം തിരുത്തിയും നടക്കുന്ന ഒരുന

വികരങ്ങൾ സഭ ഇരിക്കെ അവരോടു ചേർത്തുകൊള്ളാതെ അംഗ്ലിയാ സുറിയാനിക്കാരെ കക്ഷത്തിൽ ഇട്ടിരിക്കുന്നതു മിഷ്യനറിമാരുടെ "ആന്തര ശുദ്ധതയും വെടിപ്പു" കൊണ്ടാണൊ? ഇത്രയല്ലരെ സുറിയാനിക്കാരെ ചേർത്തുവച്ചുംകൊണ്ടു സുറിയാനിക്കാരെ ചേർക്കണമെന്നു ഞങ്ങൾക്കു ആന്തരമില്ലെന്നു മിഷ്യനറിമാർ പറയുന്നതു വ്യഭിചാരത്തിൽ ജനിച്ച കുട്ടിയെ കയ്യിൽ പിടിച്ചുംകൊണ്ടു ഞാൻ പാതിവ്രത്യം ഉള്ളവളാകുന്നു എന്നു പറയുന്നതുപോലെയാകുന്നു.

എം.

തുടരണമെന്നു വിചാരിച്ചിട്ടുണ്ടു.

---

## ദൈവത്തിന്റെ ഇഷ്ടം ചെയ്ക.

എബ്രായ ൧൩. ൨൦, ൨൧.

"നിത്യനിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനാകുന്ന നമ്മുടെ കർത്താവായ യേശുമശിഹായെ മരിച്ചവരുടെ ഇടയിൽ നിന്നു കയറ്റിയ സമാധാനത്തിന്റെ ദൈവം തന്റെ ഇഷ്ടം ചെയ്വാൻ സകല നന്മയിലും നിങ്ങളെ പൂർണ്ണമാക്കിയ യേശുമശിഹാ മുഖാന്തരം തന്റെ മുമ്പാകെ നല്ലതായിട്ടുള്ളതിനെ നമ്മെ പ്രവൃത്തിക്കുമാറാക്കട്ടെ! അവനു എന്നേക്കും മഹത്വം ആമ്മേൻ"

ഇതു ഒരു പ്രാർത്ഥന ആകുന്നു. ശു: ശ്ലീഹാ പ്രാർത്ഥന കൂടാതെ ലേഖനം അവസാനിപ്പിക്ക പതിവില്ല. ഇതിൽ നിന്നു ഏതാനും സംഗതികളെ നമുക്കു ആലോചിക്കാം. മുന്നമെതന്നെ, ശു: ശ്ലീഹായുടെ പ്രാർത്ഥനയുടെ തല്പര്യം എന്തെന്നു നോക്കുക. താൻ ഒരു പ്രത്യേക കാര്യം അവർക്കായി ആഗ്രഹിക്കുന്നതായിട്ടു കാണുന്നു. അതു "ദൈവത്തിന്റെ ഇഷ്ടം ചെയ്വാൻ" എന്നു ചുരുക്കമായി എന്നാൽ സാരമായുമായ ഏക കാര്യം ആകുന്നു. താൻ ആർക്കുവേണ്ടി ലേഖനം എഴുതുന്നുവൊ അവർ ദൈവത്തിന്റെ ഇഷ്ടത്തോടു ചേർന്നിരിക്കേണമെന്നല്ലാതെ അവർക്കു ഈ ലോകത്തിൽ സമ്പത്തു വർദ്ധിക്കേണമെന്നൊ അവർ ഉദ്യോഗത്തിൽ ഉയരേണമെന്നൊ ഒന്നും അല്ല. ഇതു നാം ഒന്നു ഇരുന്നു ആലോചിക്കേണ്ടതായ സംഗതി ആകുന്നു. മനുഷ്യനു ഇതിനെക്കാൾ വലിയതും സാരവുമായ സംഗതി മറ്റു ഇല്ലയൊ? നമുക്കുവേണ്ടി ആയിരുന്നാലും മറ്റുള്ളവർക്കുവേണ്ടി ആയിരുന്നാലും നാം ആഗ്രഹിപ്പാൻ കഴിയുന്നതിലേക്കും വലിയ സംഗതി ഇതു തന്നെയൊ? ദൈവത്തിന്റെ ഇഷ്ടം ചെയ്ക എന്നതിൽ എല്ലാം അടങ്ങിയിരിക്കുന്നുവൊ? ശു: ശ്ലീഹാ തന്റെ ജനങ്ങൾക്കുവേണ്ടി ഇതിനെ പ്രാർത്ഥിക്കുന്നതു എന്തുകൊണ്ടു?

ദൈവത്തിന്റെ മഹത്വത്തിനു ഇതു ആവശ്യമാകുന്നു. മറ്റൊരു കാരണവും ഇല്ലെന്നിരുന്നാലും ഇതു മതിയായ കാരണമായിരിക്കും — സൃഷ്ടിസൃഷ്ടാവിന്റെ ഇഷ്ടം അല്ലാതെ മറ്റൊന്നു ചെയ്ക എന്നുള്ളതു ദ്രോഹം അത്രെ. അവന്റെ ശ്വാസവും ജീവനും മറ്റൊരുവനെ ആശ്രയിച്ചിരിക്കുന്ന ഒരു ആളിനു അവന്റെ ഉടയവന്റെ ഇഷ്ടം ചെയ്ക എന്നുള്ളതു ഒന്നാമതായും മുഴുവനായുമായ മുറ ആകുന്നു. നാം ആ

രുടെ ഇഷ്ടത്തിനായി സൃഷ്ടിക്കപ്പെട്ടുവൊ ആ ദൈവത്തിന്റെ മഹത്വത്തിനായി തന്റെ ഇഷ്ടം ചെയ്യേണ്ടതു ആവശ്യമാകുന്നു.

പിന്നെയും മനുഷ്യനു ചെയ്വാൻ കഴിയുന്നതിലെക്കും വലിയ സേവ ഇതാകകൊണ്ടു ശു: ശ്ലീഹാ ഇതിനെ പ്രാൎത്ഥിക്കുന്നു. ദൈവത്തിന്റെ ഇഷ്ടം ചെയ്ക എന്നതു "ശക്തിയിൽ ശൌൎയ്യമുള്ളവരും അവന്റെ വചനത്തിന്റെ സ്വരത്തെ കേൾക്കുന്നവരും അവന്റെ കല്പനകളെ ആചരിക്കുന്നവരും" ആയ ദൈവദൂതന്മാരുടെ സന്തോഷം ആകുന്നു. ഭൂമിയിൽ മശിഹായുടെ ജീവിതം ദൈവത്തിന്റെ ഇഷ്ടം ചെയ്ക എന്നതായിരുന്നു. "ദൈവമെ, നിന്റെ ഇഷ്ടം ചെയ്വാനായിട്ടു ഞാൻ വരുന്നു" (എബ്രാ. ൧൦: ൭)

പിന്നെയും നമ്മുടെ മഹാഭാഗ്യവും ദൈവത്തിന്റെ ഇഷ്ടം ചെയ്ക എന്നതിൽ അത്രെ ഇരിക്കുന്നതു എന്നു ശു. ശ്ലീഹാ അറിഞ്ഞു പ്രാൎത്ഥിക്കുന്നു. ഇങ്ങിനെ അല്ല സാധാരണ ആളുകൾ ധരിച്ചിരിക്കുന്നതു. ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നതിലുള്ള ഭാഗ്യത്തെ അവർ അറിയാതെ ആയതു ഒരു കഷ്ടപ്പാടായി വിചാരിക്കുന്നു. ആയതിലെ ഭാഗ്യത്തെ അവർ പരിചയിച്ചു അറിയേണ്ടതാകുന്നു. പിന്നെയും നമുക്കു ചില പരീക്ഷകൾ വരികയൊ, അല്ലെങ്കിൽ വല്ല പ്രയാസങ്ങളൊ വീട്ടിൽ ദീനമൊ, മരണമൊ മറ്റുവല്ല ആപത്തൊ ഉണ്ടാകുമ്പോൾ നാം എന്തു വിചാരിക്കുന്നു? നാം അതിൽ ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നുവൊ? നാം ശരിയായി ദൈവത്തിന്റെ ഇഷ്ടത്തിനു ഏല്പിച്ചു കൊടുക്കുന്നുവൊ? "എന്റെ ഇഷ്ടം അല്ല, നിന്റെ ഇഷ്ടം ആകട്ടെ" എന്നു നാം മനഃപൂൎവ്വമായി പറയുന്നുവൊ? ആയുസ്സിലെ കഷ്ടനഷ്ടങ്ങൾ സഹിക്കുന്നതിനു, ദൈവത്തിന്റെ ഇഷ്ടത്തിനു ഏല്പിച്ചുകൊടുക്കുന്നതിനെക്കാൾ നല്ലൊരുവഴി മറ്റൊന്നുമില്ല ഏല്പിച്ചുകൊടുക്കുന്നതിനു ഒത്തവണ്ണം കഷ്ടവും വ്യസനവും കുറഞ്ഞിരിക്കും. ദിവസന്തോറും ആഴ്ചതോറും മാസംതോറും ആണ്ടുതോറും ദൈവത്തിന്റെ ഇഷ്ടം സന്തോഷത്തോടെ ചെയ്യപ്പെട്ടാൽ, അതു ഭൂമിയിൽ സ്വൎഗ്ഗമായിരിക്കും. സ്വൎഗ്ഗത്തിൽ പോകുവാൻ ആഗ്രഹിക്കുന്ന പലരും സ്വൎഗ്ഗം അവരിൽ പ്രവേശിപ്പാൻ സമ്മതിക്കാത്തതു അതിശയമല്ലയൊ? സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ ഇഷ്ടം ചെയ്യപ്പെടുന്നതുതന്നെ അവിടത്തെ ഭാഗ്യം എന്നു അവർ സമ്മതിക്കും എങ്കിലും അതു ഭൂമിയിൽ അഭ്യസിപ്പാൻ താല്പൎയ്യമാകട്ടെ മനസ്സാകട്ടെ ഇല്ല. "നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ" എന്നു കൎത്തൃപ്രാൎത്ഥനയിൽ അവർ ചൊല്ലുന്നുണ്ടു; ആയതു കാൎയ്യം അറിഞ്ഞാകുന്നു എന്നു തോന്നുന്നില്ല. ദൈവത്തിന്റെ ചില പ്രവൃത്തിയിൽ അവർ ഭ്രമിക്കയും പിറുപിറുക്കയും മറ്റും ചെയ്യുന്നു. ഇതു ശരിയൊ?.

എന്നാൽ ഇപ്പോഴത്തെ ഈ ലോകത്തിൽ ദൈവത്തിന്റെ ഇഷ്ടം ചെയ്ക എന്നതിൽ സത്യവിശ്വാസികൾക്കു കഷ്ടപ്പാടു ഇല്ലെന്നു അല്ല പറയുന്നതു; അതു ധാരാളം ഉണ്ടു. അതു കൎത്താവിന്റെയും തന്റെ ശിഷ്യന്മാരുടെയും ജീവിതത്തിലും ഉണ്ടായിരുന്നു. അതു ലോകത്തിന്റെ

സ്വഭാവത്തിൽ നിന്ന വന്നുകൂടുന്നതാകുന്നു. ലോകം തെററിയിരിക്കുന്നു. ലോകം ദൈവത്തിന്റെ ഇഷ്ടത്തോടു എതൃത്തു നില്ക്കുന്നു- എന്നാൽ ദൈവത്തിന്റെ ഇഷ്ടത്തോടു നാം എത്രയും അനുരൂപപ്പെടുന്നുവൊ അത്രയും ഭാഗ്യമാകുന്നു.

ലൊകം ദൈവത്തിന്റെ ഇഷ്ടത്തോടു മത്സരിക്കകൊണ്ടു ദൈവത്തിന്റെ ഇഷ്ടത്തിന്നു അനുസരിച്ചു നടപ്പാൻ മനസ്സുവെക്കുന്നവർ കഷ്ടപ്പാടിന്ന ഒരുങ്ങിയവനായിരിക്കേണം. എന്തെല്ലാം ഉണ്ടായാലും ദൈവത്തിന്റെ ഇഷ്ടത്തോടു ചേൎന്നിരിക്കുന്നവൻ ഉൾസമാധാനം അനുഭവിക്കും- അവൻ ലോകത്തെ ഭരിക്കുന്നവനോടു കൂടെ ഒന്നായിരിക്കുന്നു- അവന്റെ ഇഷ്ടത്തെ ദൈവഇഷ്ടത്തിന്ന അനുസരിപ്പിച്ചിരിപ്പാൻ അവൻ വിട്ടുകൊടുത്തിരിക്കുന്നു; അവന്ന പുറമെ ഒരു ഇഷ്ടം ഉണ്ടായിരുന്നാലും അവന്റെ ഉള്ളിൽ മോക്ഷം ഉണ്ടു. "എന്റെ നുകം നിങ്ങളിൽ ഏററുകൊണ്ടു എങ്കൽനിന്നു പഠിപ്പിൻ; എന്നാൽ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തും. നാം ദൈവത്തിന്റെ ഇഷ്ടത്തിൽ ആകുന്നുവൊ എന്നതിലേക്കു ഇതു ഒരുസാക്ഷി ആകുന്നു: നമുക്കു ഉള്ളിൽ ആശ്വാസമുണ്ടൊ? ഹൃദയത്തിന്ന സമാധാനമുണ്ടൊ? മശിഹായുടെ നുകം എടുക്കുമ്പോൾ അതുനമുക്കു ആശ്വാസം തരുന്നു എന്നതു മേലിൽ നന്നുള്ള ഒരു അടയാളം ആകുന്നു- രണ്ടുവഴികളിൽ ഒന്നിനെ നാം തെരഞ്ഞെടുത്തശേഷം നമുക്കുഹൃദയആശ്വാസം ഉണ്ടൊ എന്നു നാം നോക്കേണ്ടതാകുന്നു- മശിഹായുടെ നുകം ആകുന്നുവെങ്കിൽ ആശ്വാസം ഉണ്ടു.

പിന്നെയും ശു: ശ്ലീഹായുടെ പ്രാൎത്ഥനെക്കു കാരണം ഒന്നുകൂടെ പറയുന്നു- ഇതു ഭാഗ്യത്തിന്റെ രഹസ്യം മാത്രമല്ല, ഇതു ഉപകാരത്തിന്റെ രഹസ്യം കൂടെ ആകുന്നു- പലരും ദൈവത്തിന്റെ വേല ചെയ്യുന്നുണ്ടു എങ്കിലും ദൈവത്തിന്റെ ഇഷ്ടം ചെയ്യാത്തതുകൊണ്ടു ഫലമാകുന്നില്ല. ദൈവഇഷ്ടത്തിന്റെ വരനോക്കി ആ വരയിൽ കൂടെതന്നെ അവർ ഓടുന്നില്ല, അതിനാൽ ആ ഇഷ്ടത്തെ നിറവേററുവാൻ ദൈവശക്തിക്കു ആ വരയിൽ കൂടി ഓടുവാൻ കഴിയാതെ പോകുന്നു- ഈ ലോകത്തിൽ പ്രകൃതശക്തിതന്നെയും തടസ്സം കുറഞ്ഞവഴി അനുസരിച്ചു വേല ചെയ്യുന്നു- അപ്രകാരം നമ്മുടെവേലയിൽ നമുക്കു പിറകിൽ ദൈവീക ശക്തി വേണമെങ്കിൽ നമ്മെ അയച്ചവന്റെ ഇഷ്ടം അല്ലാതെ നമ്മുടെ സ്വന്ത ഇഷ്ടം ചെയ്യാതെയിരിപ്പാൻ സൂക്ഷിക്കേണ്ടതാകുന്നു- "കൎത്താവെ, ഞാൻ എന്തുചെയ്വാൻ നീ മനസ്സാകുന്നു" എന്നു ശു: ശ്ലീഹായുടെ വേലയുടെ രഹസ്യമായിരുന്നു- അവൻ കൎത്താവിന്റെ ഇഷ്ടം ചെയ്കയായിരുന്നു; തന്റെശക്തി അവന്റെ പിറകിൽ ഉണ്ടായിരുന്നു; അതുകൊണ്ടു ദൈവത്തിനായിട്ടുള്ള അവന്റെവേല ഫലമുള്ളതായിതീൎന്നു.

ദൈവീകഇഷ്ടത്തിന്നു അനുസരിച്ചുള്ള ഈ വഴി ഉറപ്പിന്റെയും രഹസ്യമാകുന്നു എന്നു പറയേണ്ടിയിരിക്കുന്നു. മുറചെയ്തുകൊണ്ടാൽ ഉറപ്പും ധൈൎയ്യവും ഉണ്ടാകുന്നതാകുന്നു; എങ്കിലും ദൈവഇഷ്ടത്തിന്ന പൂ

ന്നു് അനുസരണമായി ഏല്പിച്ചുകൊടുത്താൽ ഉണ്ടാകാം എന്ന പ്രയാസ ങ്ങളെ ഭയന്നു ആളുകൾ എത്രയൊ പ്രാവശ്യം ദൈവഇഷ്ടത്തിനു കീഴ്പ്പെടുവാൻ ചുളുങ്ങുന്നുണ്ടു. ന്യായമായവഴിയിൽ ഭയപ്പെടുവാൻ ആവശ്യമില്ല.

സ്വിററ്സെർലാണ്ടു എന്ന ദിക്കിൽ കിഴക്കാംതൂക്കമായുള്ള പാറമേൽക്കൂടി ഒരുവഴി ഉണ്ടു. പഴയകാലത്തു അതുകടന്നുപോകുന്നതു വളരെ പ്രയാസമായിരിക്കണം. എന്നാൽ ഈ കാലത്തു പരിചയമില്ലാത്തവക്കും പ്രയാസമില്ലാതെ തീൎന്നിരിക്കുന്നു. വഴിക്കാരൻ അതിനു അടുത്തു ചെല്ലുമ്പോൾ—നോക്ക, അവൻ സാക്ഷാൽ അതിന്റെ അടുത്തു ചെല്ലുന്നതിനുമുമ്പായി അല്ല—അവൻ ആ കിഴക്കാംതൂക്കത്തിനു അടുത്തു ചെല്ലുമ്പോൾ കനംകുറഞ്ഞതു എങ്കിലും ബലമുള്ള പടിപോലെ ഇരിമ്പുകമ്പികൾ അവനടുത്തു ആവൻകാണുന്നു. വഴിമുഴുവനും നടപ്പാൻ തയ്യാറായവനു അല്ലാതെ ദൂരെനില്ക്കുന്നവനു അതുകാണ്മാൻ വഹിയാ. ആ വിഷമത്തിൽ ആ കമ്പിപിടിച്ചു അവൻ രക്ഷപെടുന്നു. ഇങ്ങിനെ വിഷമങ്ങളിൽ ദൈവത്തിന്റെ ഇഷ്ടം പിടിച്ചു നമുക്കും നടക്കാം. അതു ഘനം ഉള്ളതല്ല, എങ്കിലും ബലമുള്ളതാകുന്നു. അതു പ്രയാസം, ആപത്തു, സംശയം മുതലായ സമയങ്ങളിൽ ചാരുവാനും പിടിപ്പാനും അഴിപോലെ ആകുന്നു.

എന്നാൽ ദൈവത്തിന്റെ ഇഷ്ടം ഇത ആഗ്രഹിക്കത്തക്കതാകുന്നു എങ്കിൽ, ഇതിനെ ആളുകൾ അധികമായി അനുസരിക്കാത്തതും മുഴുവനായി പിന്തുടരാത്തതും എന്തുകൊണ്ടു? അതിനു ശു: ശ്ലീഹാ പറയുന്നതുപോലെ ഒരുക്കം ആവശ്യമാകുന്നു. താൻ എന്തു പറയുന്നു? "നിത്യനിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനാകുന്ന നമ്മുടെ കൎത്താവായ യേശുമശിഹായെ മരിച്ചവരുടെ ഇടയിൽനിന്നു കയററിയ സമാധാനത്തിന്റെ ദൈവം തന്റെ ഇഷ്ടം ചെയ്യാൻ സകല നന്മയിലും നിങ്ങളെ പൂൎണ്ണ....ക്കുമാറാകട്ടെ!". അതെ, ഒരു പൂൎണ്ണത ആവശ്യമാകുന്നു. തെററായി ധരിക്കരുതുതാനും. ഒരു യോഗ്യത അല്ലെങ്കിൽ ഒരുക്കം ആവശ്യമാകുന്നു. നമ്മുടെ മാമോദീസായുടെ പൊരുൾ ആകുന്ന കൎത്താവിന്റെ മരണത്തിന്റെയും ഉയിൎപ്പിന്റെയും സംബന്ധത്തെ തുടൎന്നു നാം നടക്കേണ്ടതാകുന്നു. ആയതിനു നമ്മെത്തന്നെ നാം ഏല്പിച്ചുകൊടുക്കണം; ആയതു ആഴമായി ചെയ്യപ്പോകേണ്ടതത്രെ. ഏല്പിച്ചുകൊടുക്ക എന്നതു അല്പകാൎയ്യമല്ല. പലരും ഇവിടെ അടക്കുന്നില്ല. പ്രസംഗം കേൾപ്പാനൊ പഠിപ്പാനൊ മനസ്സുകേടില്ല. ദേഹത്തോടു അടുക്കാത്ത പലതും ചെയ്യും. പൊക്കണത്തിൽ കയറിടുവാൻ സമ്മതിക്കയില്ലെന്നപോലെ ഏല്പിച്ചുകൊടുപ്പാൻ മനസ്സില്ല. മനസ്സുവെപ്പാൻ ചുളുങ്ങുന്നു. ഇതിലേക്കു ഒരു ദൃഷ്ടാന്തം പറയാം:—പലപ്രസംഗങ്ങളെക്കാൾ ഒരുദൃഷ്ടാന്തം വളരെ തെളിവായിരിക്കും. വെളിച്ചത്തിനു ഒരു വെളിവാതിൽ തുറക്കുന്നതുപോലെയത്രെ. ഒരു സ്നേഹിതനു കാലിനു എന്തൊ സുഖക്കേടായി ഒട്ടു വൈദ്യന്മാരെകൊണ്ടു ഒരു ഗുണവും ഉണ്ടായില്ല. ഒരു സമൎത്ഥനായ ഡോക്ടർ ഇന്നിടത്തു വന്നിട്ടുണ്ടെന്നു കേട്ടു

അവിടെ ചെന്നു അയാളെ കണ്ടു; അയാൾ കാൽ പരിശോധിച്ചു "ഇനിക്ക കാൎയ്യം മനസ്സിലായി, ഞാൻ സൌഖ്യമാക്കാം ഇരിക്ക" എന്നു പറഞ്ഞു. ഒത്തിരിക്കുന്ന ആ ഡോക്ടർ അവനെ നോക്കിട്ടു "നിന്റെ കാൽ ഇങ്ങോട്ടുകൊണ്ടാ" എന്നു പറഞ്ഞു. അവൻ തിരിച്ചുവന്നു ഈ കാൎയ്യം അവന്റെ സ്നേഹിതനോടു പറകയിൽ "എനിക്ക ഡോക്ടരെ നല്ല വിശ്വാസവും കാൽ എല്പിച്ചുകൊടുപ്പാൻ മനസ്സും ഉണ്ടായിരുന്നു, കഴിയുമെങ്കിൽ സൌഖ്യമാകേണമെന്നു കരുതി ആയിരുന്നു അവിടെ പോയതു; ഇങ്ങിനെ ഒക്കെ ഇരുന്നാറെയും അയാളുടെ കയ്യിലേക്കു എന്റെ കാൽ പൂൎണ്ണമായി എല്പിച്ചുകൊടുക്കത്തക്കവണ്ണം എന്റെ ചഞ്ചലം തീൎന്നുവരുന്നതിന ഒരു പത്തുമിനിററ് വേണ്ടിവന്നു" എന്നു അയാളുടെ വാസ്തവം പറഞ്ഞു. എന്നാൽ പിന്നീടു അയാൾ കാൽ എല്പിച്ചുകൊടുത്തു ഉടനെ ഡോക്ടർ ഒരു കുത്തോ വലിയോ കൊടുത്തു വെച്ചു എഴുനീററു ആ മുറിയിൽ നടപ്പാൻ പറഞ്ഞു; അയാൾ എഴുനീററു നടന്നു. നോക്ക, അവൻ ഒരു ഒന്നാന്തരം നടപ്പുകാരനായിത്തീൎന്നില്ല; പിന്നെയൊ നടപ്പാൻ ഒരു സുഖം അല്ലെങ്കിൽ ഒരുക്കം ഉണ്ടായി എന്നെ ഉള്ളു എന്നും ഓൎക്കണം. പൂൎണ്ണത എന്നു പറഞ്ഞാൽ ഇങ്ങിനെ ഉള്ള അൎത്ഥം ആകുന്നു. എല്പിച്ചുകൊടുത്തു ദൈവത്തോടു വിശ്വസ്തതയിൽ നടപ്പാൻ അഭ്യസിക്ക.

ഒരുകുട്ടിയുടെ ദീനം ഭേദപ്പെട്ടതുകൊണ്ടു കുട്ടിയുടെ വളൎച്ച പൂൎണ്ണമായി എന്നുവരുന്നതല്ലല്ലൊ. കുട്ടികൾ കോപ്പി എഴുതുമ്പോൾ മീതെ ഉള്ള എഴുത്തച്ചടിക്കു ശരിയായില്ലെന്നു അവർ നല്ലപോലെ അറിയുന്നു എങ്കിലും അതു അവരെ അധൈൎയ്യപ്പെടുത്തുന്നില്ല; പിന്നെയൊ പേനാ നന്നാക്കി കഴിവുപോലെ പിന്നെയും ശ്രമിക്കുന്നു. കൊത്തുപണി ചിത്രമെഴുത്തു മുതലായവ അഭ്യസിക്കുന്നവരും അങ്ങിനെ ആകുന്നുവല്ലൊ. ക്രിസ്ത്യാനിയും അങ്ങിനെ വേണം. ചിലൎക്കു അധൈൎയ്യം ഉണ്ടാകുന്നതും ചിലർ മേൽവരി നോക്കാതെ നിഗളിച്ചുപോകുന്നതും ശരിയല്ല. ഭൂമിയിൽ വെച്ചു ഒരിക്കലും മശിഹായുടെ ശരിയായ സ്വരൂപം ആകുവാൻ കഴികയില്ലെന്നിരുന്നാലും നാം തന്റെ ദൃഷ്ടാന്തത്തെ നമ്മുടെമുമ്പാകെ പിടിച്ചു നാമും താനും തമ്മിലുള്ള അകലം കൊണ്ടു നമ്മുടെ കുറവുകളെ അളക്കണം. പിറകിലുള്ളവയെ മറന്നു മുമ്പോട്ടു ഓടേണം. യേശുമശിഹായുടെ സ്വരൂപത്തോടു അധികമധികമായി അനുരൂപപ്പെടുവാനായിട്ടു വാഞ്ഛിച്ചുകൊണ്ടു ഓടുന്നവരായിരിക്കണം. ഇഴഞ്ഞുനടന്നാൽ പോരാ, മുമ്പോട്ടു ഓടുന്നവരായിരിക്കണം. ആയുസ്സിന്നുള്ള തടസ്സങ്ങളെ ഒഴിക്കണം. ആയ്തു വേഗം ചെയ്വാൻ കഴിയുന്നതുമാകുന്നു. ഓടി പൂൎണ്ണമായി എന്നല്ല ഓടുവാൻ പൂൎണ്ണമാകേണമെന്നത്രെ. കൎത്താവ നമ്മെ സൌഖ്യമാക്കട്ടെ! "നീ എന്റെ ഹൃദയത്തെ വിശാലമാക്കുമ്പോൾ ഞാൻ നിന്റെകല്പനകളുടെവഴിയിൽ ഓടും" ദൈവത്തിന്റെ ഇഷ്ടം എന്റെ ഇഷ്ടം ആകുന്നു അപ്പോൾ ഞാൻസന്തോഷത്തോടെ പ്രകാശമുള്ള വഴിയിൽ ഓടും. ഒന്നുകൊണ്ടായില്ല; എപ്പോഴും തടസ്സങ്ങൾ ഒഴിച്ചു ഓടിക്കൊണ്ടിരിക്കേണം.

ശു: ശ്ലീഹാ ഏതിൽ ധൈര്യപ്പെടുന്നതായി ഇവിടെ കാണുന്നു? തന്റെ പ്രാൎത്ഥന എന്നും ദൈവാലയം നാലു ബലമുള്ള തൂണിന്മേൽ ഉറച്ചുനില്ക്കുന്നു. അവ ഏവ? മുന്നമെ, കൃപയുടെ ഉഭയസമ്മതം: "നിത്യനിയമത്തിന്റെ രക്തത്താൽ" എന്നു ശ്ലീഹാ പറഞ്ഞിരിക്കുന്നതു. നമ്മെ ഭരിക്കുന്നതിന്നും നടത്തുന്നതിന്നും താൻ പ്രമാണങ്ങളെ നമുക്കു തന്നിട്ടുണ്ടു. "ഞാൻ എന്റെ ന്യായപ്രമാണങ്ങളെ അവരുടെ മനസ്സിലാക്കി അവരുടെ ഹൃദയങ്ങളിൽ അവയെ എഴുതും" ഒരു റോമാ എന്ന്രദോൻ തന്റെ പ്രമാണങ്ങളെ എഴുതി ഒരു പലകമേൽ തൂക്കാറ പൊക്കിവെച്ചിരുന്നതുകൊണ്ടു ആളുകൾക്കു വായിപ്പാൻ വഹിയാഴികയാൽ അവയെ പ്രജകൾ കൂടെക്കൂടെ ലംഘിച്ചു പോന്നു. നീ അവയെ കണ്ടു അപ്രകാരം ജീവിപ്പാനായി ഞാൻ എന്റെ പ്രമാണങ്ങളെ നിന്റെ ഹൃദയത്തിൽ എഴുതും എന്നു ദൈവം പറഞ്ഞു. കൈവെപ്പു, മേൽഅധികാരം മുതലായവ തനിക്കു ഇഷ്ടമായി തന്റെ നിയമത്തിൽ ഉൾപ്പെട്ടിട്ടുള്ളതാകുന്നു. അതിനെ സത്യവിശ്വാസികൾ അനുസരിച്ചു നടക്കേണ്ടതാകുന്നു. "ആടുകളുടെ വലിയ ഇടയനാകുന്ന നമ്മുടെ കൎത്താവു" വലിയ ഇടയനും ചെറിയ ഇടയനും ഉണ്ടു. നീ എന്റെ ആടുകളെ മെയിക്ക എന്നു ചെറിയ ഇടയനു കൊടുത്ത അധികാരത്തെ നിഷേധിച്ചു തള്ളിയിരിക്കുന്നവർ ദൈവഇഷ്ടത്തിൽ നടക്കുന്നു എന്നു വിചാരിക്കുന്നതിൽ ഒരു വഞ്ചന ഇല്ലയൊ എന്നു ആലോചിച്ചു ഉണൎന്നു സത്യത്തിന്റെ ഈ ഭാഗത്തിലെക്കു തിരിയേണ്ടതാകുന്നു. വലിയ ഇടയനെ അനുസരിക്കുന്നു എന്നു പറയുന്നവർ ന്യായമായ കൈവെപ്പോടു കൂടിയ ചെറിയ ഇടയന്മാരെയും അനുസരിക്കേണ്ടതാകുന്നു. അനുസരണം വിട്ടുപോകുന്നതു തന്നിഷ്ടമാകുന്നു. ആയ്തു നിയമലംഘനവുമത്രെ. പിന്നെ എല്ലാപ്രകാരവും ദൈവഇഷ്ടത്തിൽ ജീവിപ്പാൻ മശിഹായുടെ ഉയൎപ്പിനെ കാണിക്കുന്നു. അവൻ "യെശുമശിഹായെ മരിച്ചവരുടെ ഇടത്തുനിന്നു കയററി" നിന്നെ കീഴടക്കുവാൻ നിനക്കു ശക്തി ഇല്ലെന്നു നീ പറയുന്നു. ശരിതന്നെ; എന്നാൽ ദൈവത്തിന്നു ശക്തി ഉണ്ടു. താൻ യെശുമശിഹായെ മരിച്ചവരുടെ ഇടത്തുനിന്നു ഉയൎപ്പിച്ചു. കല്ലുകളിൽനിന്നു അബ്രഹാമിന്നു മക്കളെ ഉണ്ടാക്കുവാൻ തനിക്കു കഴിയും. നീ നിരാശപ്പെടേണ്ടാ. നിന്റെ മുറുകെ പററുന്ന പാപത്തെ നിനക്കു ജയിപ്പാൻ വഹിയാ എന്നു നീ പറയുന്നുവൊ? കൎത്താവിന്റെ ഉയൎപ്പു ജീവന്നു അതിനെ ജയിപ്പാൻ കഴിയും. ഉയൎപ്പു പെരുനാൾ കഴിഞ്ഞല്ലൊ. നീ നിന്റെ ബലത്തെ പുതുക്കി നടക്കുന്നുവൊ? നീ നിന്നെത്തന്നെ ഏല്പിച്ചുകൊടുത്തു വിശ്വസിച്ചുകൊണ്ടാൽ നീ ആകുവാൻ താൻ ആവശ്യമാകുന്നതുപോലെ നിന്നെ ആക്കുവാൻ തനിക്കു കഴിയും. തന്റെ ഇഷ്ടത്തോടു നിന്നെ യോജിപ്പിപ്പാൻ തനിക്കു കഴിയും.

പിന്നെയും ശു: ശ്ലീഹാ പറയുന്ന ഒരു ബലം "സമാധാനത്തിന്റെ ദൈവം" എന്നുള്ളതാകുന്നു. ഇതു എത്ര ആശ്വാസമുള്ള ഒരു പേർ സമാധാനത്തിന്നു വിശുദ്ധിയോടു എത്രയൊ സംബന്ധം ഉണ്ടു! സമാധാനത്തിന്നു ഒന്നിക്ക എന്ന അൎത്ഥവുമാകുമല്ലൊ. ദൈവം എപ്പോഴും

നമ്മെ തന്നോടും തമ്മിൽ തമ്മിലും ഒന്നാക്കിയിരുത്തുന്നതിന്ന ശ്രമിക്കയാകുന്നു.

തീർച്ച—അതിനെ ഉറപ്പിക്കുന്നതു, നമ്മിൽ മശിഹായുടെ പാപ്പത്തെ "നമ്മിൽ പ്രവൃത്തിക്കുമാറാകട്ടെ" നമ്മിൽ—അതായതു നമ്മുടെ ഉള്ളിൽ—ഒരു ശക്തി ആവശ്യമാകുന്നു. കല്പനകിട്ടിയാൽ പോരാ, കല്പനയെ പ്രവൃത്തിപ്പാൻ ഒരു ശക്തികൂടെ കിട്ടേണം. നമുക്കു ജീവൻ ഉണ്ടായാൽ പോരാ, ജീവന്നു ബലം വേണം. ബലത്തെ പുതുക്കി ബലത്തിൽനിന്നു ബലത്തിലേക്കു പോകേണം. താൻ വാഗ്ദത്തം ചെയ്തിരിക്കുന്നു, താൻ അതിനെ ചെയ്കയും ചെയ്യും. അങ്ങിനെ ശ്ലൂ: ശ്ലീഹായുടെ പ്രാർത്ഥനപോലെ താൻ നമ്മെ പൂർണ്ണമാക്കി യേശുമശിഹാമുഖാന്തരം തന്റെ മുമ്പാകെ നല്ലതായിട്ടുള്ളതിനെ നമ്മിൽ പ്രവൃത്തിക്കുമാറാകട്ടെ! അവന്നു എന്നന്നേക്കും മഹത്വം ആമ്മീൻ.

---

## സൂചകങ്ങൾ

മാർദീവന്നാസ്യോസു സിമ്മനാരി—ഈ മാസം ൨൰-നു മുതൽ പൂട്ടപ്പെട്ടിരിക്കുന്നു. മേടം ൨൰൩-നു തിങ്കളാഴ്ച വീണ്ടും തുറക്കുന്നതാണ.

* * *

കഴിഞ്ഞ മകരമാസംമുതൽ പുതുതായി സ്ഥാപിക്കപ്പെട്ട കോഴഞ്ചേരി വില്ലേജ് അഞ്ചൽ ആപ്പീസിലെ മാസ്റ്ററായി കോഴഞ്ചേരി വപ്പ്യ വീട്ടിൽ കല്ലൂർ എം. അലക്സാന്തർ എന്ന ആളിനെ നിയമിച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

* * *

അസോസിയേഷ്യൻ—ട്രസ്റ്റിയെ തിരഞ്ഞെടുപ്പിനുള്ള മലങ്കര ഇടവകയുടെ പൊതുയോഗം കഴിഞ്ഞ പത്രികയിൽ പരസ്യം ചെയ്തതുപോലെ മേടം ൰൨-നു ബുധനാഴ്ചയാണെന്ന ഒരിക്കൽ കൂടെ ഓർമ്മപ്പെടുത്തുന്നു, അതു കഴിഞ്ഞാൽ ൰൩-നു വ്യാഴാഴ്ച അസോസിയേഷ്യൻ മാനേജിങ്ങ കമ്മട്ടിയുടെ ഒരു യോഗവും ഉണ്ടാകുന്നതാണ.

* * *

കുന്നംകുളം മാർ ഇഗ്നാത്യോസ സ്കൂൾ—ഇതിന്ന മാസം ൩൦ രൂപാ വീതം ഗ്രാന്റു അനുവദിച്ചതായി അറിയുന്നു. ഈയാണ്ടു ൭-ാം ഫാറം കൂടെ ഏർപ്പെടുത്തിയിട്ടുണ്ടു. അടുത്ത ആണ്ടിൽ മട്രിക്കുലേഷ്യൻ ക്ലാസു ഇടണമെന്നു വിചാരിച്ചിരിക്കുന്നു. ഗ്രാന്റ അല്പം കുറഞ്ഞുപോയി എങ്കിലും പിന്നാലെ കൂട്ടികിട്ടുന്നതാണ. ഇപ്പോൾ ൰൭ കുട്ടികൾ പഠിച്ചുവരുന്നുണ്ടു. പള്ളിക്കൂടം നാൾക്കുനാൾ അഭിവൃദ്ധി പ്രാപിക്കുന്നതായി കാണുന്നതിൽ സന്തോഷിക്കുന്നു.

* * *

പുത്തൻകാവുപള്ളിക്കേസ—ഈ കേസിലെ ഇരുകക്ഷികളും തമ്മിൽ രാജിപ്പെട്ടിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. പള്ളി യാക്കോബായ ട്രസ്റ്റിനായി സ്ഥാപിക്കപ്പെട്ടതാണെന്നും ആ ക്രമത്തിന്ന യാക്കോബായക്കാരായ വാദികൾക്കു ആ പള്ളിയും ഇളകുന്നപഴയും ഇളകാത്തപഴയുമായ വസ്തുക്കളും ഒഴിഞ്ഞുകൊടുക്കുവാൻ സമ്മതിച്ചിരിക്കുന്നു എന്നും നവീകരണ കക്ഷികൾ ചേർന്ന രാജിഹർജി കൊടുത്തിരിക്കുന്നു. കച്ചേൽ കടിച്ചു പല്ലുകളയാതെ ഇങ്ങനെ ചെയ്തതു ബുദ്ധിയോടുകൂടിയ ആലോചനയാണെന്നുള്ളതിന്ന വാദമില്ല. മറ്റു പള്ളിക്കാർക്കു ഇവർ ഒരു നല്ല പാഠമായിരിക്കട്ടെ.

* * *

കോട്ടയം ചെറിയപള്ളി—ഈ മാസം ൰൦-നു ശനിയാഴ്ച നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ ഈ തിരുമേനികൾ ചെറിയപള്ളിയിൽ എഴുന്നെള്ളി അടുത്തദിവസം പള്ളിക്രുദാശകഴിച്ചു കുറബാന ചൊല്ലിയിരിക്കുന്നു. അന്നേദിവസം സി. എം. എസ. കോളെജിൽ പഠിക്കുന്ന സുറിയാനികുട്ടികളും അടുത്തതിങ്കളാഴ്ച പള്ളിഇടവകജനങ്ങളും തിരുമേനികൾക്കു ഓരോ സ്വാഗതപത്രങ്ങൾ സമൎപ്പിക്കയും മറുപടി കല്പിക്കയും ചെയ്തു. പത്തിരുപതുവൎഷത്തോളം ഈ പ

ളി ശത്രുക്കളിയുടെ കൈവശമിരുന്നകാലത്തു പള്ളി, മുറികൾ മുതലായ കെട്ടിടങ്ങളെ കേടുപോക്കുവാൻ യാതൊരു ശ്രമവും ചെയ്യാതിരുന്നതിനാൽ ഇതുകപ്പാടെ എല്ലാം നന്നാക്കുന്നതിനു വളരെ ചിലവും യത്നവും വേണ്ടിവന്നിരിക്കുന്നു. അതിനു വഴിയിളു ജനങ്ങളിൽനിന്നു പണം പിരിവു ആരംഭിച്ചിട്ടുണ്ടു.

❖ ❖ ❖

സമ്മേളനവും വൈദികസംഘവും — മേനാമ്പ്രവീടിവരുന്ന ആഴ്ചയിൽ പതിവുള്ള ഈ യോഗങ്ങൾ ഈയാണ്ട പള്ളിക്കാരുടെ പൊതുയോഗത്തോടടുത്തു നടത്തുന്നതാകയാൽ വളരെ സൌകര്യമുണ്ടെന്നു കണ്ടു മേടം ൧൮-ാംനു ചൊവ്വാഴ്ചക്കു നിശ്ചയിച്ചു നോട്ടീസയച്ചിരിക്കുന്നു. പ്രോഗ്രാം വേറൊരു ഭാഗത്തു ചേൎത്തിട്ടുണ്ടു. പഴയസിമ്മനാരിയിലെ വലിയ യോഗത്തിനു രണ്ടിൽ കുറയാതെ ദിവസങ്ങൾ വേണ്ടിവരുന്നതുകൊണ്ടു സമ്മേളനവും വൈദികയോഗവും ഒരുദിവസംകൊണ്ടു നടത്തുവാൻ നിശ്ചയിച്ചു പ്രോഗ്രാം വളരെ ചുരുക്കിയിരിക്കുന്നതിനാൽ ആൎക്കും ഇച്ഛാഭംഗത്തിനു ഇടയില്ലെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

ഇംഗ്ലണ്ടിലെ പരിഷ്കാരം — പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന മുതലായ ചിലമതതത്വങ്ങളെ സംബന്ധിച്ചു ഇംഗ്ലീഷ രാജാക്കന്മാർ കിരീടധാരണയിൽ സത്യം ചെയ്യുന്നമെന്നുള്ള കീഴ്നടപ്പിനെ ഭേദപ്പെടുത്തുവാൻ പാർലിയമെണ്ടു സാമാജികന്മാരിൽ ഒരിയക്രൂർ തീരുമാനിച്ചു എന്നു പത്രികയിൽ പറഞ്ഞതിനെ മിത്രം എതൃക്കയും രാജാവ പാർലിയാമെണ്ടിൽ പതിവുപോലെയുള്ള വാചകത്തിൽ സത്യംചെയ്യു എന്നു വാദിക്കയും ചെയ്യുന്നു. മഹാരാജ്ഞി കാലംചെയ്തപ്പോൾതന്നെ ഏഴാം എഡ്വേർഡ രാജാവായി. എതെതാമസിയാതെ പാർലിയാമെണ്ടിലും കൂടി. അപ്പോൾ സത്യവാചകം പറയാതിരിപ്പാൻ പാടില്ല. ഇനി മുറെക്കു കിരീടധാരണയുണ്ടു. അന്നേരക്കു പാടില്ലന്നാണെ വാദം പുറപ്പെടുന്നതും കൊമൺസ സഭ തീൎച്ചപ്പെടുത്തിയതും. ഞങ്ങൾ പറഞ്ഞതിന്റെ ഉദ്ദേശം മിത്രം മനസ്സിലാക്കിയില്ല. ഒരുവേള കിരീടധാരണയ്ക്കും ഈ വാചകം ചൊല്ലിയാലും ഞങ്ങൾ വായനക്കാരെ ധരിപ്പിക്കവാൻ വിചാരിച്ച ഉദ്ദേശത്തിനു പിശകില്ല. എന്തെന്നാൽ 'രോമ്മാക്കാരായ പ്രജകളെ വ്യസനിപ്പിക്കാതിരിക്കത്തക്കവണ്ണം പാർലിയമെണ്ടിൽ പുതിയ പ്രമാണം ഉണ്ടാക്കണമെന്നു ആലോചനയുണ്ടായെന്നു മിത്രം സമ്മതിക്കുന്നു. റോമ്മാപ്രജകൾ ഇംഗ്ലണ്ടിൽ ഇത്തിരെയാണ ഉണ്ടായതെന്നു മിത്രം വിചാരിക്കുന്നതായി തോന്നുന്നു. അവരെ ഇതുവരെ വ്യസനിപ്പിക്കാമെന്നു വിചാരിച്ചതും ഇപ്പോൾ പാടില്ലെന്നു വന്നതും അതിൽ എതൃക്കുവാൻ ചുരുക്കം ആളുകൾ മാത്രം ഉണ്ടായതും വിചാരിക്കുമ്പോൾ മതപാരിവൎത്തിൽ ഇംഗ്ലാണ്ടിൽ എന്തുമാത്രം മാററം വന്നിട്ടുണ്ടെന്നു കാണിക്കണമെന്നുണ്ടായിരുന്ന ഞങ്ങളുടെ ഉദ്ദേശത്തിനു മിത്രവാദംകൊണ്ടു ഒരുഭേദവും വന്നിട്ടില്ല.

❖ ❖ ❖

പാത്രിയക്കീസു ബാവാതിരുമനസ്സിലെ എഴുന്നെള്ളത്തു — തുർക്കിസുൽത്താനെ മുഖം കാണിക്കുവാൻ തിരുമനസ്സുകൊണ്ടു പോയ ധനുമാസത്തിൽ കസ്തന്തിനോപൊലീസിലേക്കു എഴുന്നെള്ളിയിരിക്കുന്നു എന്നു മുമ്പിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. ഈ യാത്രയിൽ വേണ്ടുന്ന ഉപചാരങ്ങൾ ചെയ്തു കൊടുക്കണമെന്നു സുൽത്താൻ കല്പന അയച്ചിരുന്നതനുസരിച്ചു ഹലാബ (അലെപ്പോ) പട്ടണം അടുത്തപ്പോൾ അവിടത്തെ തുൎക്കിഗവൎണർ പട്ടാളം ബാണ്ടു വണ്ടികൾ മുതലായ ആഘോഷങ്ങളോടും നാനാ ക്രിസ്ത്യാനികളുടെ മെത്രാന്മാർ ഉൾപ്പെട്ട വൈദികന്മാരോടും ഒരുമിച്ചു പട്ടണത്തിലേക്കുള്ള വഴിയിൽ വച്ചു ബാവായെ എതിരേററു അവിടത്തെ കൊട്ടാരത്തിൽ കൊണ്ടുപോകയും അവിടെവച്ചു ഉദ്യോഗസ്ഥന്മാർ ഉൾപ്പെട്ട സംഘം സുറിയാനിജാതിക്കാരും തുർക്കിഗവൎമ്മെണ്ടും തമ്മിൽ ഉള്ള ഐക്യതയെ വിവരിക്കുന്ന ഒരു മംഗളപത്രം ബാവായിക്കു സമൎപ്പിക്കയും പാത്രിയക്കീസ്ബാവാ അതിനു ഉചിതമായ മറുപടി കല്പിക്കയും സുൽത്താന്റെ ദീൎഘായുസ്സിനുവേണ്ടി പ്രാൎത്ഥിക്കയും ചെയ്തശേഷം അവിടെനിന്നു ഉദ്യോഗസ്ഥന്മാരുടെയും പട്ടാളത്തിന്റെയും അകമ്പടിയോടുകൂടെ അവിടെയുള്ള സുറിയാനി പള്ളിയിലേക്കും അനന്തരം തിരുമനസ്സിലെ താമസത്തിനായി ആ സ്ഥലത്തെ സുറിയാനിക്കാരിൽ പ്രധാനിയായ അന്തോനിയോസ ആസാർ എന്നയാൾ ഒരുക്കിയിരുന്ന സ്ഥലത്തേക്കും എഴുന്നെള്ളി. അവിടെയുള്ള നാനാ ഗവൎമ്മെണ്ടുകാരുടെ കൊൺസലന്മാരും നാനാമതക്കാരുടെ മെത്രാന്മാരും ബാവായെ വന്നുകണ്ടു ഉപചരിച്ചു. ഒമ്പതു ദിവസം ബാവാ ഹലബിൽ താമസിച്ചശേഷം കസ്തന്തിനോപൊലീസിലേക്കു പുറപ്പെട്ടു. കസ്തന്തിനോപൊലീ പട്ടണത്തിനു അടുത്തപ്പോൾ

ബാവായുടെ പ്രതിനിധിയായി അവിടെ താമസിക്കുന്ന ഫാർതിമാത്തയൊസു എപ്പിസ്കോപ്പായും പരിജനവും സുൽത്താന്റെ സ്ഥാനാപതിയും പരിവാരങ്ങൾ സമേതം വന്നു എതിരേറ്റു സൎക്കാർവക ഒരു കൊട്ടാരത്തിൽ കൊണ്ടുപോയി. അവിടെവച്ചു പ്രധാന ഉദ്യോഗസ്ഥന്മാർ ബാവായെ വന്നു കണ്ടു. ആറുമാസത്തേക്കു സൎക്കാർ ചിലവുമേൽ അത്രെ അവിടെ താമസിച്ചു. പിന്നീടു ഞായറാഴ്ച കസ്തന്തീനോപുരിയിൽ ഉള്ള സുറിയാനിപള്ളിയിലെക്കു എഴുന്നെള്ളി കുൎബാന ചൊല്ലി. ഈ വിവരങ്ങൾ അവിടത്തെ സൎക്കാർ ഗസെറ്റിൽ പരസ്യം ചെയ്തിട്ടുമുണ്ടു. ഒരുവേള അവിടെനിന്നു ഇംഗ്ലാണ്ടിലേക്കു ബാവാ യാത്ര തിരിച്ചേക്കുമെന്നു മൂസലിൽനിന്നുവന്ന എഴുത്തിൽ പ്രസ്താവിച്ചു കാണുന്നു.

✣ ✣ ✣

മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയെക്കുറിച്ചു മദ്രാസ് ബിഷോപ്പു പറഞ്ഞ പ്രസംഗവാക്യങ്ങളായി ഞങ്ങൾ പകൎത്തികാണിച്ചതിലെ മിത്രം വിശ്വസിക്കാ എന്നു ഭാവിക്കുന്നു. ക്രിസ്ത്യൻ പേറ്റ്റിയോട്ട പകൎത്ത ഭാഗത്തെയും ഞങ്ങൾ പകൎത്തികാണിച്ചിരിക്കുന്നു. അതിനാൽ വല്ല പിശകു ഉണ്ടെങ്കിൽ ഞങ്ങൾ ഉത്തരവാദികൾ അല്ല. പേറ്റ്റിയോട്ടിനെ മിത്രത്തിനു വിശ്വാസമില്ലാത്തതു അതും ഒരു അസഭ്യപത്രമാണെന്നു മിത്രത്തിനു സംശയം ഉള്ളതുകൊണ്ടായിരിക്കാമൊ അറിഞ്ഞുകൂടാ. സംശയമുണ്ടെങ്കിൽ മിത്രം ബിഷോപ്പിന്റേയൊ പെയിറ്റ്റിയോട്ടിന്റേയൊ നേരിട്ടു എഴുതി സംശയം തീൎക്കട്ടെ. അതിനു മടിയാണെങ്കിൽ ആ ബിഷോപ്പു പത്രാധിപരായി നടത്തിയകാലത്തെ എപ്പിഫാനികൾ മുറയ്ക്കുവായിക്കട്ടെ. അദ്ദേഹത്തിനു ആംഗ്ലിയ വിശ്വാസം ഇല്ലാത്തപക്ഷം അദ്ദേഹത്തെ മുടക്കിക്കുവാൻ മിത്രം ശ്രമിക്കട്ടെ.

മഹാരാജ്ഞി തിരുമനസ്സിലെ പേൎക്കുള്ള ശവസംസ്കാരശുശ്രൂഷയിൽ മരിച്ചവൎക്കുവേണ്ടിയുള്ള ശുദ്ധ ക്രിസൊസ്തോമിന്റെ ഒരു ലിത്താനി വായിച്ചു എന്നു ഞങ്ങൾ പറഞ്ഞതും മിത്രം സമ്മതിക്കുന്നില്ല. ലണ്ടൻ ടൈംസിൽ കണ്ടതു ഞങ്ങൾ എഴുതിയിട്ടു മിത്രം റെക്കാൎട്ടു എന്ന പത്രം തപ്പിനോക്കിയെച്ചു ഇല്ലെന്നു മറുപടി പറഞ്ഞിരിക്കയാണ്. ടൈംസും അസഭ്യപത്രമാണെന്നു വിവാദിച്ചു മിത്രം നോക്കാതെയിരിക്കും. ഈ പ്രാൎത്ഥനകളെക്കുറിച്ചു റെക്കോൎഡു എന്ന പത്രത്തിൽ കണ്ടതായി ഒരു ഭാഗം മിത്രം ഇംഗ്ലീഷിൽ ചേൎത്തിരിക്കുന്നു. അതു ഞങ്ങൾ തൎജ്ജമ ചെയ്യുന്നു. "രാജാധികാരത്തോടുകൂടി നമ്മുടെ വന്ദ്യമേലദ്ധ്യക്ഷനാൽ (ആൎച്ചുബിഷോപ്പു) എഴുതിചേൎക്കപ്പെട്ടതും പ്രാൎത്ഥനപുസ്തകത്തിൽ ഉള്ള മാതൃകകളിൽനിന്നു മിക്കവാറും ചുരുക്കി എടുക്കപ്പെട്ടതുമാകകൊണ്ടു അതിനു കുറ്റം പറവാനില്ല."

മിത്രം പകൎത്തിയിരിക്കുന്ന ഈ വാചകം കൊണ്ടു മനസ്സിലാകുന്നതു എന്തെന്നു വെച്ചാൽ:— ഞങ്ങൾ പറഞ്ഞ പ്രാൎത്ഥനകൾ മഹാരാജ്ഞിക്കുവേണ്ടി കഴിച്ചു, അതു ആൎച്ചുബിഷോപ്പിന്റെ അനുമതിയോടും രാജാധികാരത്താലും നടപ്പാക്കിയ ക്രമമാകുന്നു. അതിനു കുറ്റം പറവാനുമില്ല. ഇപ്പോൾ കളവും വഞ്ചനയും പറഞ്ഞതു ഞങ്ങളൊ മിത്രമൊ എന്നു വായനക്കാർ വിധിക്കട്ടെ. മഹാരാജ്ഞിയെ സംബന്ധിച്ച ശവസംസ്കാരശുശ്രൂഷയിൽ ക്രിസൊസ്തോമിന്റെ ഒരു ലിത്താനി ചൊല്ലി എന്നും അതു മരിച്ചവൎക്കുവേണ്ടിയുള്ള ഒരു മയമില്ലാത്ത പ്രാൎത്ഥനയാണെന്നത്രെ ഞങ്ങൾ പറഞ്ഞതു. അതു പരമാൎത്ഥമല്ലെന്നുവാദിക്കുന്ന മിത്രം ആ പ്രാൎത്ഥനയെക്കുറിച്ചു മേൽചേൎത്ത അഭിപ്രായം ഒരുത്തൻ എഴുതിയിരിക്കുന്നതു പകൎത്തിയിരിക്കുന്നു. അപ്പോൾ ക്രിസൊസ്തോമിന്റെയൊ ആരുടെയെങ്കിലുമാകട്ടെ, മരിച്ചവൎക്കുവേണ്ടിയുള്ള ഒരു പ്രാൎത്ഥന ഉപയോഗിച്ചതു വാസ്തവമാണെന്നും ആ പ്രാൎത്ഥനാരീതി രാജാധികാരത്താലും ആൎച്ചുബിഷോപ്പിനാലും അംഗീകരിക്കപ്പെട്ടതും കുറ്റം പറവാൻ പാടില്ലാത്തതുമാണെന്നും സമ്മതിക്കുന്നു. ഇത്രത്തോളം പറഞ്ഞിട്ടും വായനക്കാരെ പത്രിക കബളിപ്പിക്കയാണെന്നും മിത്രത്തിനു ആ പതിവില്ലെന്നും വമ്പു പറകയും ചെയ്യുന്നു. കബളിപ്പിച്ചതു മിത്രമൊ പത്രികയൊ? മിത്രം കക്കാനെ പഠിച്ചിട്ടുള്ളു. നില്ക്കാൻ പഠിച്ചിട്ടില്ല. അല്ലെങ്കിൽ ഇരിക്കുന്നകൊമ്പു മുറിയുന്ന ഈ ഭാഗം പകൎത്തുകയില്ലായിരുന്നു.

✣ ✣ ✣

## മ. സു. മഹാജനങ്ങളുടെ സാമൂഹ്യസമ്മേളന കാൎയ്യപരിപാടി.

### ൧൦൭൬ മേടം ൧൧-ാംനു ചൊവ്വാഴ്ച

രാവിലെ ൭ മണി മുതൽ കുൎബ്ബാന. ൯ മണി മുതൽ ൧൦ മണിവരെ കാപ്പി, സ്വാഗതം, വിശ്രമം. ൧൦ മണിമുതൽ ൧൨ മണിവരെ സഭായോഗം. (൧) സമ്മേളനാ

പ്പോർട്ട്- (സിക്രട്ടറി) (൨) മാ. ദി. സിമ്മനാരി റിപ്പോർട്ട്. (ഹെഡ്മാസ്റ്റർ) (൩) അഭിപ്രായങ്ങൾ. (൪) നിശ്ചയങ്ങൾ- (൫) പ്രസംഗം. (മെഡിക്കൽ പ്രാക്ടീഷണർ മിസ്റ്റർ കെ. എം. ഫിലിപ്പു)

ഉച്ചതിരിഞ്ഞു ൧൨ മണിമുതൽ ൨ മണിവരെ പ്രാർത്ഥന, ഭക്ഷണം, വിശ്രമം, ൨ മണിമുതൽ ൩ൽ മണിവരെ സഭായോഗം. (൧) ഡെപ്പ്യൂട്ടി സംഭാവനകൾ ശേഖരിച്ചു കണക്കു തയ്യാറാക്കാൻ കമ്മട്ടിയെ നിയമിക്ക. (൨) നമ്മുടെ സ്ത്രീധന ക്രമത്തെക്കുറിച്ചു ഒരു സംവാദം. (മിസ്റ്റർ കെ. ഐ. വറുഗീസു മാപ്പിള ആരംഭിക്കും) ൩ൽ മണി മുതൽ ൪ മണിവരെ ടേകെട്ടി. ൪ മണിമുതൽ ൫ൽ മണിവരെ വൈദികസംഘയോഗം- (൧) റിപ്പോർട്ട് (സിക്രട്ടറി) (൨) നിശ്ചയങ്ങൾ

വൈകുന്നേരം ൬ൽ മണിമുതൽ ൭ൽ മണിവരെ പ്രാർത്ഥന, ഭക്ഷണം- ൮ മണിമുതൽ ൧൦ മണി വരെ വൈദികസംഘയോഗം, പ്രസംഗങ്ങൾ, സൂരതാറാ, യാത്രപറച്ചിൽ.

---

## ചെറിയപള്ളിയിൽ വച്ചു കോട്ടയം കോളജ് വിദ്യാർത്ഥികൾ സമർപ്പിച്ച മംഗളപത്രം.

നിതാന്തവന്ദ്യദിവ്യശ്രീ,

മലങ്കരഇടവകയുടെ മാർദിവന്നാസ്യോസ് മെത്രാപ്പോലിത്താ, കോട്ടയം അങ്കമാലി മുതലായഇടവകകളുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലിത്താ, നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലിത്താ ഈ തിരുമേനികളെ തിരുമനസ്സറിയിക്കുന്നതിന്.

---

നിതാന്തവന്ദ്യപിതാക്കന്മാരെ!

സുറിയാനി സഭയുടെ ഉന്നതിക്കും അഭിവൃദ്ധിക്കും വേണ്ടി ഒരു ജൂബിലികാലത്തോളമായി തിരുമേനികൾ ചെയ്തുപോരുന്ന അനന്യസാധാരണങ്ങളായ പ്രയത്നങ്ങളെ അറവിടാത്ത അസംഖ്യം ആത്മീയപുത്രന്മാരിൽ വച്ചു ഏററവും ചെറിയവരായ അടിയങ്ങളും അറിയാതിരിക്കുന്നില്ലെന്നുള്ളവിവരം താഴ്മയായി തിരുമേനികളെ അറിയിപ്പാൻ ഈ അവസരത്തെ ഉപയോഗപ്പെടുത്തി കൊള്ളുന്നു.

തിരുമേനികൾക്കു ദൈവദത്തമായ ഈ സഭാഭരണം എന്ന കൃത്യത്തിന്റെ നിർവ്വഹണത്തിൽ തിരുമേനികൾ പ്രദർശിപ്പിച്ചു വരുന്ന അസാധാരണജാഗ്രതയും അതിൽ നിന്നുണ്ടായി കാണുന്ന അത്ഭുതപൂർവ്വമായസാഫല്യവും, തിരുമേനികളെ ഈ പ്രവൃത്തികളിൽ ഇടവിടാതെ സഹായിച്ചുകൊണ്ടിരിക്കുന്ന ദൈവകൃപയെ ശത്രുക്കളും ഏറ്റുപറയത്തക്കവണ്ണം വെളിപ്പെടുത്തുന്നുണ്ടെന്നുള്ളതു ഈ സഭയിൽ ഉൾപ്പെട്ട എല്ലാവർക്കും അതിമാത്രമായ ചാരിതാർത്ഥ്യത്തെ ജനിപ്പിക്കുന്നതാകുന്നു.

തിരുമേനികൾ ഈ സമുദായത്തിന്റെ ഉന്നതിക്കായി ചെയ്തിട്ടുള്ള പലകാര്യങ്ങളിൽവച്ചു സർവ്വപ്രധാനമായിട്ടുള്ളതു തിരുമനസ്സിലെ നാമധേയത്തോടുകൂടി ഈ പട്ടണത്തിൽ നടന്നുവരുന്ന ഇംഗ്ലീഷ പാഠശാലയാകുന്നെന്നാണ അടിയങ്ങളുടെ താഴ്മയായ അഭിപ്രായം. ഇതിനു അല്പകാലത്തിനകം ഉണ്ടായിട്ടുള്ള അഭിവൃദ്ധി അത്യന്തം അഭിനന്ദനീയമായിരിക്കുന്നു. എങ്കിലും വേഗത്തിൽ ഇതൊരു കോളജായും ഇതിലേക്കു തുടരെ വിദ്യാർത്ഥികൾ വന്നുകൊണ്ടിരിക്കേണ്ടതിനു ഇടവകതോറും ഓരോ ഇംഗ്ലീഷ് പ്രൈമറി പള്ളിക്കൂടങ്ങൾ ഉണ്ടാകും കണ്ടല്ലാതെ അടിയങ്ങൾക്കു തൃപ്തിവരുന്നതല്ലെന്നുള്ള വിവരം വിനയപുരസ്സരം തിരുമേനികളെ അറിയിച്ചുകൊള്ളുന്നു.

സാമൂഹ്യാഭ്യുദയത്തിനു ആൺകുട്ടികളുടെ വിദ്യാഭ്യാസത്തേക്കാൾ അത്യാവശ്യകമെന്നു സർവ്വസമ്മതമായിരിക്കുന്നതു പെൺകുട്ടികളുടെ വിദ്യാഭ്യാസമാകയാൽ ഇതിലേക്കു നമ്മുടെ വകയായി ഇതേവരെ പറയത്തക്ക യാതൊരു ഏർപ്പാടും ഇല്ലാതെ ഇരിക്കുന്നതു വളരെ ശോചനീയമാകുന്നെന്നുള്ളവിവരം വ്യസനപൂർവ്വം എങ്കിലുംതിരുമേനികളെ അറിയിക്കാതിരിക്കാൻ നിവൃത്തിയില്ല. ഇതും മതോപദേശാഭ്യസനവും നമ്മുടെഈ പ്രാചീനസഭയുടെ നിലനില്പിനു ഒഴിച്ചുകൂടാത്തവയുമാണ.

ഉൽകൃഷ്ടവിദ്യാഭ്യാസവും സമുദായത്തിന്റെ ഉന്നതിക്കു അത്യാവശ്യകമാണ എങ്കിലും ഇതിനുതക്ക മനശ്ശക്തിയുള്ള അനേകം കുട്ടികൾ പണശ്ശക്തി ഇല്ലായ്കയാൽ വ

ലവണമാനങ്ങൾകൊണ്ടു നടത്താൻതക്കപള്ളികൾ തുലോം ചുരുക്കമാണ. അപൂൎവം ഉണ്ടെങ്കിൽ, അവിടങ്ങളിൽ പരിഷ്കാര വേലകളുടെ ആരംഭങ്ങൾ എറക്കുറെ ഇല്ലാതില്ല. ആകയാൽ ഇവക ഏൎപ്പാടുകൾ സാവധാനത്തിൽ സാധിക്കാമെന്നല്ലാതെ ഒന്നായി നടത്തത്തക്കവയല്ല. ഇതിലെക്കു ശ്രമിക്കുന്നുമുണ്ടു.

കടശി നമ്മുടെ മക്കളെ, നിങ്ങളെ ഒരിക്കൽ കൂടെ ഞങ്ങൾ അഭിനന്ദിക്കുന്നു. പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടു നിങ്ങൾക്കുണ്ടാകുന്ന അറിവും പ്രാപ്തിയും സ്വാധീനവും നമ്മുടെ സഭയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിക്കു ഉപയോഗിക്കയും നിങ്ങൾ ഭാവികാലത്തു നമ്മുടെ സഭയുടെ തൂണുകൾ ആയിത്തീരുകയും ചെയ്യുവാൻ നിങ്ങൾ ശ്രമിച്ചുകൊണ്ടിരിക്കണം. നിങ്ങളുടെ മനസ്സിൽ ഇപ്പോൾ ഉദിച്ചിരിക്കുന്ന വിളക്കു മേല്ക്കുമേൽ പ്രകാശിക്കാതെ മങ്ങുവാൻ ഇടവന്നാൽ ഇപ്പോൾ നിങ്ങളിൽ എത്രമാത്രം സന്തോഷം ഞങ്ങൾക്കുണ്ടായിട്ടുണ്ടൊ അതിൽ അധികം ദുഃഖത്തിനു കാരണമായിത്തീരും. നിങ്ങൾ പഠിപ്പിൽ എന്നപോലെ, ദൈവഭക്തി, വിശ്വാസം മതവൈരാഗ്യം, പരോപകാരപ്രിയം, ജാതിസ്നേഹം. സ്വാമിഭക്തി, ഗുരുഭക്തി മുതലായ എല്ലാ പുണ്യലക്ഷണങ്ങളും നിറഞ്ഞവരായി തീരേണ്ടതിനു ഞങ്ങൾ ദൈവത്തെ പ്രാൎത്ഥിക്കുന്നു.

പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും പരിശുദ്ധ റൂഹായുടെ സഹവാസവും നിങ്ങളിൽ സദാ ഉണ്ടാകുമാറാകട്ടെ.

൧൮൦൧ ഒക്ടോബർമാസം ൧൧-ാം നു-
കോട്ടയത്തു ചെറിയപള്ളി.

## പല്ലവി

കമാശ് രാഗം — ഏകതാളം.

൧. ജഗദീശാ കൃപവൈഭവാൽ ഉത്തരസുഖമൊടു
ജഗദീശാ കൃപവൈഭവാൽ

## ചരണം

൧. സഭയുടെകുശല നിരന്തര നിരതൻ—ദീ. ദീ. ദീ.
മാർ ഡയനേഷ്യസ് ആകും പൊന്നു തിരുമേനി—ജഗ.

൨. സകലഗുണാംബുധി. വിമലസുചരിതൻ—ദീ. ദീ. ദീ.
ആണ്ടു ആണ്ടു മാറാണ്ടു വാഴണം—ജഗ.

൩. ആത്തകുതുകമൊടുമവനിയിൽ സുചിരം—ദീ. ദീ. ദീ.
അത്താനാസ്യോസും തിരുമേനി വാഴണ—ജഗ.

൪. ഭക്തജനസ്തുത മൃദുപദകമലൻ—ദീ. ദീ. ദീ.
മാർ ഗ്രീഗോറിയോസു ആയിടും തിരുമേനി—ജഗ.

൫. അമലതരാശൻ കല്മഷവിഹീനൻ—ദീ. ദീ. ദീ.
ഭൂമിയിൽ സൎവ്വാത്മകരക്ഷണ ജയിക്കണം—ജഗ.

൬. നിരയും സുകീൎത്തിയോടീ ചെറിയപള്ളിയും ഭദ്ര
മെന്നുമെന്നേക്കും തന്നെ വിളങ്ങണം—ജഗ.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| പരുമല അരികുപുറത്തു മേടയിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| വെണ്ണിക്കുളം ബ. പള്ളിയോഗം | | ൧ | ൧൩ | ൮ |
| ,, ഇണ്ടിരിയിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ,, കുന്നുംമുറിയിൽ ഇട്ടൂപ്പൻ | ,, | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ പട്ടവേലിൽ ഈശൊ | ,, | ൧ | ൧൪ | ൦ |
| ,, പട്ടവേലിൽ ഇട്ടിയേപ്പ് | ,, | ൧ | ൧൩ | ൮ |
| ,, വേലമ്പറമ്പിൽ തോമ്മി ചാക്കൊ | ,, | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ താലൂക്കു മുതൽപിടി കണ്ടത്തിൽ ഗീവറുഗീസ്സ് | ,, | ൧ | ൧൪ | ൦ |